ക്കണം ആധുനികകാലത്തു് മൂന്നു കൃതികൾ * സംസ്കൃതഗ്രന്ഥത്തിന്റെ ഭാഷാന്തരങ്ങളായി ഉണ്ടായിത്തീൎന്നതു്. എന്നാൽ പ്രകൃതഗ്രന്ഥവും 'ഭദ്രകാളീമാഹാത്മ്യ'വും താരതമ്യപ്പെടുത്തി നോക്കുമ്പോൾ ഏതു് ഏതിനെയാണു് ആശ്രയിച്ചിരിക്കുന്നതെന്നു നിൎണ്ണയിക്കാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. കിളിപ്പാട്ടുകാരൻ അതു് ഒരു തജ്ജമയാണെന്നു പറഞ്ഞുകാണുന്നില്ല. ആഖ്യാനരീതി രണ്ടിലും ഒരുപോലെയാണുതാനും. എന്നാൽ ചിലഭാഗങ്ങളിൽ കിളിപ്പാട്ടുകാരൻ സംസ്കൃതകവിയെ ഔചിത്യദീക്ഷയിലും, ആശയസൌകുമാൎയ്യത്തിലും അതിശയിക്കുന്നുമുണ്ടു്. (വ്യത്യാസങ്ങൾ വ്യാഖ്യാനത്തിൽ സൂചിപ്പിച്ചിട്ടുള്ളതിനാൽ ഇവിടെ ആവൎത്തിക്കുന്നില്ല). ഒരു മൂലഗ്രന്ഥത്തിനെ ആശ്രയിക്കുന്നതുകൊണ്ടുള്ള അസ്വാതന്ത്ര്യം കിളിപ്പാട്ടിലെ കവിതയിൽ എവിടെയും കാണുന്നതുമില്ല. അതു് 'എഴുത്തച്ഛൻമട്ടി'ൽ തടവില്ലാതെ ഒഴുകുന്നു. അനാവശ്യമായ വൎണ്ണനകളില്ല. ആവശ്യമുള്ളേടത്തു് അത്യധികം സംഗ്രഹിക്കുന്നതുമില്ല. ഔചിത്യപൂൎവ്വവും, രസാനുഗുണവും, പാത്രാനുസാരിയും ആയ പ്രതിപാദനംകൊണ്ടു് രസംപിടിപ്പിച്ചുകൊണ്ടാണു് കിളിപ്പാട്ടിൽ ആഖ്യാനം നിൎവ്വഹിച്ചിട്ടുള്ളതു്. ഈ അഭിപ്രായം സംസ്കൃതകൃതിയെക്കുറിച്ചു് പ്രസ്താവിക്കാമെന്നു തോന്നുന്നില്ല. രണ്ടിനും തമ്മിൽ കാണുന്ന സാമ്യം കിളിപ്പാട്ടിനെ ആസ്പദമാക്കി സംസ്കൃതത്തിൽ ഒരു ഗ്രന്ഥം നിൎമ്മിക്കാൻ ശ്രമിച്ചതുകൊണ്ടുണ്ടായതല്ലയോ എന്നും ബലമായി സംശയിക്കേണ്ടിയിരിക്കുന്നു.

## കിളിപ്പാട്ടിന്റെ കൎത്താവു്.

ഈ പ്രകൃതം മതിയാക്കി ഇതിന്റെ കൎത്താവിനെക്കുറിച്ചു് ഒന്നാരാഞ്ഞുനോക്കാം. തിരുമാന്ധാംകുന്നു് ക്ഷേത്രത്തിന്റെ പ്രസ്താവം കൊണ്ടു് കിളിപ്പാട്ടു് ആരംഭിക്കുന്നതിനാൽ ആ പരദേവതയെ ആരാധിക്കുന്ന ഒരാളായിരിക്കണം അതിന്റെ കൎത്താവു് എന്നൂഹിക്കാവുന്നതാണു്. ആ ക്ഷേത്രത്തിന്നു് അടുത്തുള്ളവരിൽ ഒരാളായിരിക്കണമെന്നു് ശ്രീമാൻ ഉള്ളൂർ ഊഹിക്കുന്നതും അപ്രകൃതമല്ല. ഇതിലെ ഭാഷ 'വള്ളുവനാട'നായിരിക്കുന്നുവെന്നു് ഒരു രസികൻ അഭിപ്രായപ്പെ

---

* 1. കെ. തമ്പുരാന്റെ ഭദ്രോൽപത്തി (1068).

2. വാസുദേവൻ പോററിയുടെ ഭദ്രോൽപത്തി (1078).

3. വള്ളത്തോളിന്റെ ഭദ്രാവതാരം (പാന) (1096).

ട്ടതിലും അൎത്ഥമില്ലെന്നു പറഞ്ഞുകൂടാ. പൊറയന്നൂരിൻേറയും പൂന്താനത്തിൻേറയും ഭാഷക്കുള്ള ആ സ്ഥായി പലരും എടുത്തുപറയാറുമുണ്ട്. അതുകൊണ്ടു് കവി വള്ളുവനാട്ടുകാരനാണെന്നു അനുമാനിക്കാമെന്നിരിക്കട്ടെ. ആ സ്ഥാനം ഒരു നമ്പൂതിരിക്കു് കൊടുക്കേണ്ടതാണെന്നും ചിലൎക്കു് അഭിപ്രായമുണ്ടു്. ഇതിൽ "വരസ്ത്രീകൾ" എന്നു കാണുന്ന പ്രയോഗം 'പരസ്ത്രീകൾ' എന്നായിരിക്കുമോ എന്നു പക്ഷാന്തരമുണ്ടു്. തി. പതിപ്പിൽ രണ്ടാമത്തെ പാഠമാണു് സ്വീകരിച്ചിട്ടുള്ളതും. ആ പാഠം അംഗീകരിക്കുന്നപക്ഷം നമ്പൂതിരിമാർ, അമ്പലവാസികൾ നായന്മാർ എന്നിവരുടെ സ്ത്രീകളെക്കുറിച്ചു് ആ പദം ഉപയോഗിക്കാറുണ്ടെന്നുള്ളതിനെ ആസ്പദമാക്കി കവി നമ്പൂതിരിയായിരിക്കേണമെന്നു് വാദിക്കുവാനവകാശമുണ്ടു്. പക്ഷേ ഇതിന്നടിസ്ഥാനമായ പദം ഇന്നതാണെന്നു് തീൎച്ചപ്പെട്ടാലേ ഈ വാദത്തിന്നു ബലമുള്ളു. ഞാൻ കണ്ട മൂന്നു പ്രതികളിൽ 'വരസ്ത്രീകൾ' എന്നുതന്നെയാണു് പാഠം. 'വ, പ' എന്നീ അക്ഷരങ്ങൾ ചിലപ്പോൾ വ്യത്യാസം കൂടാതെ എഴുതിയെന്നും വരാം. ഒരു നീട്ടലിനെ ആശ്രയിച്ചാണു് അതിൻെറ സ്വരൂപം ഇരിക്കുന്നതു്. അതിനെമാത്രം ആസ്പദമാക്കി ഒരു വാദമുഖം പുറപ്പെടുവിക്കാമോ എന്നാണു് പിന്നത്തെ ചോദ്യം.

മറെറാരഭിപ്രായം.

ഒരു തികഞ്ഞ കാളീഭക്തനായിരുന്ന ശ്രീമാൻ മങ്കട ഉദയവൎമ്മരാജാവവർകളുമായി ഞാനിതിനെപ്പററി സംസാരിക്കുകയുണ്ടായി. അദ്ദേഹത്തിൻെറ കൈവശമുണ്ടായിരുന്ന ഒരു താളിയോലഗ്രന്ഥം എൻെറ പ്രതിയുമായി ഞാൻ ഒത്തുനോക്കുകയുമുണ്ടായി. പ്രസിദ്ധ മാന്ത്രികനായ കല്ലൂർ നമ്പൂതിരിപ്പാടാണു് ഇതിൻെറ കൎത്താവെന്നു ഐതിഹ്യമുള്ളതായി അദ്ദേഹത്തിൽനിന്നു അറിയാനിടവന്നു. കല്ലൂരില്ലം വള്ളുവനാട്ടുതാലൂക്കിലല്ല. പക്ഷേ കല്ലൂർ ഒരു കേളികേട്ട കാളീഭക്തനായിരുന്നു. കല്ലൂരില്ലക്കാർ തിരുമാന്ധാംകുന്നു ക്ഷേത്രത്തിൽ കുറച്ചുകാലം ഭജനമിരിക്കണമെന്ന വ്യവസ്ഥയും ഒരിക്കലുണ്ടായിരുന്നുവത്രേ. ആ വഴിക്കു് ആലോചിക്കുമ്പോൾ തിരുമാന്ധാംകുന്നു് ക്ഷേത്രപ്രസ്താവത്തിന്നു ഔചിത്യവും മതിയായി. പിന്നെ, തിരുമാന്ധാംകുന്നിന്നു് കേരളത്തിലെ കാളിക്ഷേത്രങ്ങളിൽവെച്ചു് ഒരു മേൽക്കോയ്മസ്ഥാനമുണ്ടെന്നു് ഒരു പക്ഷമുണ്ടു്. തിരുമാന്ധാംകുന്നിലമ്മ കൊടുങ്ങല്ലൂർ ഭഗവതിയുടെ

ജ്യേഷ്ഠത്തിയാണെന്ന് ഒരു സങ്കല്പവുമുണ്ട്. തെക്കേക്കോട്ട് ഭട്ടതിരി തിരുവനന്തപുരത്തു കൊണ്ടുപോയി ഈ 'അമ്മയെ' ഉപാസിക്കുന്നു. സാമൂതിരി 41 ദിവസത്തെ പൂജ തളിയിൽവെച്ച് മേപ്പടി ക്ഷേത്രത്തിലേക്ക് ചെയ്യുന്നുണ്ട്. പലേ 'കാവു'കളിലുമുള്ള അമ്മമാർ തിരുമാന്ധാംകുന്നിലമ്മയെ 'മൂത്തമ്മ'യായിട്ടും കരുതുന്നുണ്ട്. ഇങ്ങിനെയിരിക്കെ കിളിപ്പാട്ടിൽ ഈ കുന്നിലമ്മയെ സ്മരിക്കുന്നതിനും ധാരാളം ന്യായമുണ്ട്. കല്ലൂർനമ്പൂതിരിപ്പാടിന്റെ കർത്തൃത്വവും ഈ കൃതിയെ സംബന്ധിച്ചേടത്തോളം അപ്രകൃതമാണെന്നു പറഞ്ഞുകൂടാ.

പ്രസാധകൻ.



# ഭദ്രോൽപത്തി

(കിളിപ്പാട്ട്).

---

ഒന്നാമദ്ധ്യായം.

“നന്ദനപ്പൂങ്കാവിങ്കൽ[1] നന്ദിച്ചു വസിക്കുന്ന
സുന്ദരരൂപേ കിളിപ്പൈതലേ! വരിക നീ.
നിന്നെക്കണ്ടതുമൂലം ഞങ്ങൾക്കു മനതാരിൽ
വന്ന സന്തോഷമെന്തു ചൊല്ലുന്തു മനോഹരേ!
കല്പകവൃക്ഷഫലപകങ്ങൾ ഭുജിക്കയാൽ
ക്ഷുൽപിപാസകൾ നിനക്കില്ലെന്നു വരികിലും,
നല്ലൊരു തെളിതേനും പഞ്ചസാരയും പാലും
വെല്ലവും നല്ല രസകദളിപ്പഴങ്ങളും,
എല്ലാമേ ഭുജിച്ചുനിന്നാലസ്യങ്ങളും തീൎന്നു[2]
കല്യാണശീലേ! പരമാനന്ദേ[3]യിരുന്നാലും.
എങ്ങുനിന്നിപ്പോളത്ര വന്നതു നീയും പുന-
രെങ്ങിനിപ്പോയീടുന്നതെന്നതും പറഞ്ഞാലും.”
സുന്ദരീജനത്തിന്റെ വാക്കുകളേവം കേട്ടു
നന്ദിച്ചു കിളിമകളിത്തരം ചൊല്ലീടിനാൾ.
“എത്രയും പ്രസിദ്ധമാം മാന്ധാതൃശൈലക്ഷേത്രേ[4]
ചിത്രമാം മഹോത്സവം കാണ്മതിന്നായ്പ്പോണ്ടു ഞാൻ.



---

1. സ്വൎഗ്ഗബന്ധം ആരോപിച്ച് കിളിയുടെ ദിവ്യത്വം സൂചിപ്പിക്കുന്നു.

2. തീൎത്തു. പാഠാന്തരം (തി. പ.)

3. പരമാനന്ദമിയന്നാലും—പാഠാന്തരം (തി. പ.)

4. വള്ളുവനാട്ടു താലൂക്കിൽ അങ്ങാടിപ്പുറത്തുള്ള തിരുമാന്ധാംകുന്നു ക്ഷേത്രത്തിനെയാണ് ഇവിടെ സൂചിപ്പിക്കുന്നത്. മാന്ധാതാവിനേയും, ഈ ക്ഷേത്രത്തിനേയും ഘടിപ്പിക്കുന്ന ഒരൈതിഹ്യമുണ്ട്. അദ്ദേഹം ശിവനെ തപസ്സുചെയ്തു പ്രത്യക്ഷമാക്കി നിത്യപൂജയ്ക്കു ഒരു ശിവലിംഗം ആവശ്യപ്പെടുകയും, ശിവൻ കൊടുക്കുകയും ചെയ്തു. അതു പാൎവ്വതിയുടേതായിരുന്നതിനാൽ അതു മടക്കി കിട്ടണമെന്നു അവർ ശഠിച്ചു. കൊടുത്തതു തിരിയെ വാങ്ങരുതെന്നായി ശിവൻ. ഉടനെ പാൎവ്വതി കാളിയെ ഭൂതപ്പടയോടുകൂടി അയച്ചു ലിംഗം ബലാൽക്കാരമായി കൊണ്ടുവരാനൊരുമ്പെട്ടു.

തത്ര ചെന്നോരോതരമത്ഭുതങ്ങളും കണ്ടു
ചിത്താനന്ദേന തത്ര വസിച്ചു ചിലദിനം.
ലോകൈകനാഥയാകും കാളിയെ വന്ദിച്ചുകൊ-
ണ്ടാകുലങ്ങളും തീൎന്നു വന്നോരു സുഖത്തോടും,
നിങ്ങളെക്കണ്ടീടുവാനിന്നിഹ വന്നീടിനേൻ,
ഭംഗിചൊല്ലുകയല്ല സത്യമെന്നറിഞ്ഞാലും."
ഇത്തരം കിളിമകൾ ചൊന്നതു കേട്ടനേരം
ചിത്തമോദേന വരസ്ത്രീകൾ[1] ഉം ചൊല്ലീടിനാർ.
"ഞങ്ങളെക്കണ്ടീടുവാൻ വന്നിതു നീയെങ്കിലോ
ഞങ്ങൾക്കു ഭാഗ്യമേററമുണ്ടെന്നേ പറയേണ്ടു.
മുന്നം നീ യോരോകഥ ചൊന്നതു നിനയ്ക്കുംപോ-
ളിന്നുമുണ്ടല്ലോ സുഖം ഞങ്ങൾക്കു മനതാരിൽ.
എന്നതുമൂലമിന്നു മൊന്നുണ്ടു ചോദിക്കുന്നു
മുന്നം നീയതു പറഞ്ഞീടേണം മടിയാതെ.
ആരാകുന്നതു ഭദ്രകാളിയെന്നതു, മവ-
ളാരുടെ പുത്രിയെന്നും ജനനിയാരെന്നതും,
ജന്മവും, കൎമ്മങ്ങളും, വീൎയ്യവും, മഹത്വവും,
നന്മയിൽ ഞങ്ങളോടു ചൊല്ലേണം മനോഹരേ!
ഉത്തമകല്പവൃക്ഷഫലങ്ങൾ ഭുജിക്കയാൽ
ചിത്തത്തിൽ സമസ്തവും നിനക്കു തോന്നുമല്ലോ."

---

മാന്ധാതാവിന്റെ ശിഷ്യഗണങ്ങൾ ആട്ടങ്ങകൊണ്ടെറിയുകമാത്രമാണ് ചെയ്തതു്. കാളിയുടെ പക്ഷം ജയിച്ചില്ല. മാന്ധാതാവ് അപ്പോൾ ശിവലിംഗം കെട്ടിപ്പിടിച്ച് കാളിയെ സ്തുതിച്ചു. കാളി പ്രസാദിച്ചുവെങ്കിലും ശിവലിംഗം എടുക്കാൻ തുടങ്ങിയപ്പോൾ അതു പിളൎന്ന് ഒരു ജ്യോതിസ്സ് പുറപ്പെട്ടു. ശിവനും പാൎവ്വതിയും അവിടെ പ്രത്യക്ഷമായി. ശിവലിംഗം വിട്ടിരിപ്പാൻ കഴിയാത്തതിനാൽ പാൎവ്വതി അവിടെത്തന്നെ അധിവസിക്കാമെന്നേററു. കാളിക്ക് "ശ്രീമൂലസ്ഥാനം"(ശിവലിംഗമിരുന്നേടം) കൊടുത്തു പ്രാധാന്യവും കല്പിച്ചു്. ക്ഷേത്രനാമത്തിന്നാസ്പദമായി കരുതി വരുന്ന ഈ കഥ എത്രത്തോളം വിശ്വാസയോഗ്യമാണെന്നു നിൎണ്ണയിച്ചുകൂടാ. പ്രധാനപ്പെട്ടക്ഷേത്രങ്ങളെപ്പററി ഇങ്ങിനെയുള്ള കഥകൾ ധാരാളമുണ്ട്. "തിരുമാന്ധാംകുന്ന"ല്ലയോ ഇതു് എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

1. പരസ്ത്രീകൾ—പാഠാന്തരം (തി. പ.) കേരളബ്രാഹ്മണർ ഇതരസമുദായത്തിലുള്ള (മരുമക്കത്തായക്കാരെ) സ്ത്രീകളെ ഇങ്ങിനെ പറയാറുണ്ട്.

എന്നതുകേട്ടു കിളിപ്പെൺതലും ചൊല്ലീടിനാ-
ളിന്നതു വിസ്തരിച്ചു ചൊല്ലുവാനരുതാൎക്കും.
എങ്കിലും ഭദ്രകാളി തന്നുടെ ചരിതങ്ങൾ
പങ്കജമിഴിമാരേ! ചൊല്ലുവൻ ചുരുക്കി ഞാൻ
ഭൂസുരശ്രേഷ്ഠനാകും ശിവശൎമ്മാവിനോടു
ഭാസുരതപോനിധിയാകിയ മാൎക്കണ്ഡേയൻ[1]
ഓരോരോ കഥയരുൾചെയ്തീടുന്നതിൻ മദ്ധ്യേ
പാരമാം വാത്സല്യത്താലിത്തരമരുൾചെയ്തു :—
"അന്തണശ്രേഷ്ഠ! തവ ഭക്തിവിശ്വാസം കണ്ടു
സന്തോഷം മമ ഹൃദി പാരമുണ്ടാകമൂലം,
എത്രയും ശ്രദ്ധം പുരുഷാൎത്ഥസാധകം പര-
മുത്തമം ഭദ്രകാളീചരിതം ചൊല്ലീടുവൻ."
എന്നരുൾചെയ്തു മുനിശ്രേഷ്ഠനും ഭദ്രകാളി-
തന്നെ വന്ദിച്ചു ഭക്ത്യാ പറഞ്ഞു തുടങ്ങിനാൻ:—
'പണ്ടൊരുകാലം കാശ്മീരാഖ്യമാം നഗരത്തി-
ലുണ്ടായി ചന്ദ്രസേനനെന്നൊരു നരപതി.
ധന്യനെത്രയുമവൻ സുന്ദരൻ മഹാബലൻ
തന്നുടെ രാജ്യം പരിപാലിച്ചു വാഴും കാലം,
താപസരക്ഷാൎത്ഥമായൊരുനാൾ മൃഗയാൎത്ഥം[2]
ചാപബാണങ്ങൾ കൈക്കൊണ്ടാനതൻ മുകളേറി,
മന്ത്രിവൃന്ദങ്ങളോടും വ്യാധസേനകളോടും
അന്തമെന്യേ ചെന്നു ദണ്ഡകാരണ്യംപുക്ക,
ക്രൂരശാൎദ്ദൂലസിംഹസൂകരാദികളായ
ഘോരസത്വങ്ങളേയും കൊന്നുകൊന്നവരെല്ലാം,
ചെന്നൊരു ശിലാതലേ വിശ്രമിച്ചോരുശേഷം
മന്നവൻ താനും ചൂതു പൊരുതു തുടങ്ങിനാൻ.

1. കഥക്ക് പുരാണങ്ങളോടയവരുത്താനല്ല ശ്രമം ഇവിടെ പ്രത്യക്ഷമാകുന്നു. തോറ്റങ്ങളിലും, കളംപാട്ടുകളിലും ഇങ്ങിനെയൊരു ഭാഗമില്ല.

2. ഈ വരി തി. പതിപ്പിൽ ഇല്ല.

ഭൂപതി സമീപത്തു രണ്ടു വാരണങ്ങളെ
64 ഭൂപാലസചിവന്മാർ ബന്ധിച്ചാർ വൃക്ഷമൂലേ.
തത്സമീപത്തുനില്ക്കു മുന്നതവല്മീകം[1] ക-
66 ണ്ടുത്സാഹത്തോടും കുത്തിത്തകർത്താർ ഗജങ്ങളും
അന്നേരം വല്മീകത്തിൽനിന്നാശു പുറപ്പെട്ടാ-
68 നുന്നതനൊരുപുമാ നഞ്ജനശൈലംപോലെ.
തീക്കനൽപോലെ മൂന്നു വൎത്തുള[2]നേത്രങ്ങളും
70 ഭാസ്കരപ്രകാശങ്ങളാകിയ ദംഷ്ട്രങ്ങളും,
പാതാളസമാനമാം വദനകുഹരവും,
72 ഭൂതസംത്രാസന[3]മായുള്ളോരു വദനവും,
ഘോരമാം ത്രിശൂലവും[4] കയ്യിൽക്കൊണ്ടു കോപത്തോടും
74 വാരണദ്വയത്തേയും പിടിച്ചു ഭക്ഷിച്ചുടൻ
കോപത്തെ സ്സഹിയാഞ്ഞു സിംഹനാദവുംചെയ്തു
76 ഭൂപതിയുടെ നേരെ വേഗേന ചെന്നീടിനാൻ.
അന്തകൻ വരുന്നിതു ഭക്ഷിപ്പാനെന്നു ഹൃദി
78 ചിന്തിച്ചു ഭയത്തോടും ഭൂപനും മന്ത്രികളും
സത്വരമോടുന്നതു കണ്ടവൻ പിമ്പേ ചെന്നാ-
80 നത്തലോടവർ സുതീക്ഷ്ണാശ്രമേ ചെന്നനേരം
ഭൂപതിവരനോടു ചോദിച്ചാൻ മുനിവരൻ:—
82 "താപമുണ്ടായതെന്തു ചൊല്ലുക നരപതേ!
ഘോരമായോരുഭൂതം പിന്നാലെ വന്നീടുവാൻ
84 കാരണമെന്തു ചൊൽക ഭീതികൾ തീൎത്തീടുവൻ!"
എന്നതുകേട്ടനേരം വന്ദിച്ചു നരപതി
86 ഖിന്നതയോടും പറഞ്ഞീടിനാൻ സഗൽഗദം.
"വാരണഭഗ്നമായ വല്മീകത്തിങ്കൽനിന്നു
88 ഘോരനാമിവൻ പുറപ്പെട്ടതികോപത്തോടും

1. പുററ്.
2. വട്ടത്തിലുള്ളവ.
3. എല്ലാജീവികളേയും ഭയപ്പെടുത്തുന്നത്.
4. മൂന്നുമുനയുള്ള ശൂലം.

വാരണദ്വയത്തെയും ഭക്ഷിച്ചു ജിതശ്രമം[1]
പാരാതെ ഞങ്ങളെയും ഭക്ഷിപ്പാനെത്തീടിനാൻ.
കാരണമെന്തെന്നതു, മാരെന്ന മറിഞ്ഞീല,
കാരുണ്യവാരാന്നിധേ! പാഹിമാം തപോനിധേ!"
മാനവേശ്വരൻ ചൊന്ന വാക്കുകൾ കേട്ടനേരം
ജ്ഞാനചക്ഷുഷാ[2] സർവ്വമറിഞ്ഞു സുതീക്ഷ്ണനും
'ഭൂപതിവരനോടു പേടിയായ്കെന്നു'ചൊല്ലി,
താപസൻ മഹാഭൂതം തന്നോടു ചൊല്ലീടിനാൻ.
"ദേവിയാം കാളിതന്റെ ഭൂതങ്ങൾക്കധിപൻ നീ,
ദേവരാജനെപ്പോലും വധിക്കാമല്ലോ തവ
ഏതുമൊന്നറിയാതെ ഭൂപതിവരനിന്നു
ചെയ്തപരാധം ഭവാൻ പൊറുത്തു കൊള്ളേണമേ!
ഇന്നതിനായിക്കൊണ്ടു ഞാനിതാ വന്ദിക്കുന്നേൻ."
എന്നതുകേട്ടു ഭൂതം വന്ദിച്ചു നടകൊണ്ടാൻ.
എന്നതുകണ്ടു നൃപനേററവും വിസ്മയിച്ചു
വന്ദിച്ചു മുനിവരൻ തന്നോടു ചോദ്യംചെയ്താൻ.
"ആരാകുന്നിതു കാളിയെന്നുചൊല്ലുന്നു തവ-
ളാരുടെ പുത്രിയെന്നും ജന്മവും, കർമ്മങ്ങളും,
വിസ്തരിച്ചരുൾചെയ്തു കേൾപ്പതിന്നഭിലാഷം
ചിത്തത്തിലേററം വളർന്നീടുന്നു ദയാനിധേ!
ആകയാലിവയെല്ലാം മരുളിച്ചെയ്തീടേണം
ലോകൈക തപോനിധേ! സർവ്വജ്ഞനല്ലോ ഭവാൻ."
എന്നതുകേട്ടു മുനിശ്രേഷ്ഠനു മരുൾചെയ്താ-
നിന്നിതു ചൊല്ലീടുവൻ കേട്ടാലും വഴിപോലെ.
"പണ്ടൊരുകാലം ദേവദാനവസമരത്തിൽ
കൊണ്ടൽനേർവർണ്ണൻ ചെന്നു ദൈത്യരെ വധിക്കയാൽ
സന്തതിനാശംകൊണ്ടു ദൈത്യനാരികൾ ചിലർ
സന്താപത്തോടുംചെന്നു പാതാളേ മേവീടിനാർ.

1. പ്രയാസം കൂടാതെ. 2. ജ്ഞാനദൃഷ്ടികൊണ്ട്.

അന്നൊരുനാളിൽ ദൈത്യനാരിയാം ദാരുമതി
ഖിന്നയായ് ദാനവതി തന്നോടു ചൊല്ലീടിനാൾ.
'കഷ്ടമെത്രയും ദൈത്യവംശവിച്ഛേദംവന്ന-
തൊട്ടുമേ സുഖമില്ല, ശോകവും വളരുന്നു.
ഹന്ത! നാമിരുവരും ജീവിച്ചു വസിക്കുമ്പോൾ
സന്തതിനാശം ഭവിക്കുന്നതു കഷ്ടമല്ലോ.
എത്രയും വൃദ്ധരല്ലോ നമ്മുടെ ഭർത്താക്കന്മാർ
പുത്രന്മാരവർക്കിനി യുണ്ടാകയില്ല നൂനം.
സന്തതം പാതിവ്രത്യമുള്ള നാം പരന്മാരെ
കാന്തനായ് വരിപ്പതു ധർമ്മവുമല്ല പാർത്താൽ.[1]
എന്നതുമൂലം ചതുർമ്മുഖനെ സ്സേവിച്ചു നാം
നന്ദനലാഭത്തിനു വരങ്ങൾ വാങ്ങീടേണം.'
എന്നതുകേട്ടു ദാനവതിയും സന്തോഷിച്ചു
ചെന്നവരിരുവരും ഗോകർണ്ണേ മഹാക്ഷേത്രേ
പഞ്ചാഗ്നിമദ്ധ്യേ വായുഭക്ഷണത്തോടും നിന്നു
ചഞ്ചലമെന്യേ ചതുർമ്മുഖനെ സ്സേവചെയ്താർ.
രണ്ടിരുപതുദിനം നിശ്ചലം സേവിച്ചതു
കണ്ടു സന്തോഷംപൂണ്ടു ധാതാവും പ്രത്യക്ഷനായ്
ഇഷ്ടമാംവരം വരിച്ചാലുമെന്നതുകേട്ടു
തുഷ്ടിയോടവർകളും വന്ദിച്ചു ചൊല്ലീടിനാർ :—
"ദൈത്യദാനവവംശവൃദ്ധ്യർത്ഥം ഞങ്ങൾക്കോരോ
പുത്രന്മാരുണ്ടാകേണം നിന്നുടെ കൃപയാലേ."
എന്നതുകേട്ടനേരം "പുത്രന്മാരുണ്ടാം നിങ്ങൾ-
ക്കെ"ന്നരുൾചെയ്തു മറഞ്ഞീടിനാൻ വിരിഞ്ചനും.

---

1. ഈ നാലുവരിയിലുള്ള ആശയം ഇതിന്റെ മൂലമെന്നു സങ്കല്പിക്കുന്ന സംസ്കൃതഗ്രന്ഥത്തിലില്ല. അതിന്റെ നേർതർജ്ജമയായ ഭദ്രാവതാരം പാന(വള്ളത്തോൾ)യിൽ ഇങ്ങിനെയാണ് കാണുന്നതു്.

"—ഭർത്തൃയുക്തമാർ ഭവ്യചരിത്രമാ-
രൊത്തൊരുമിച്ചു രണ്ടുപേരുമവർ
പൌരനാരിമാർ നാമങ്ങിരിക്കവേ
വീരദാനവവംശം നശിക്കൊലാ—".

എത്രയും മോദത്തോടും ചെന്നവരിരുവരും
ഭർത്തൃശുശ്രൂഷചെയ്തു സുഖിച്ചു വാണീടിനാർ.
അക്കാലമിരുവൎക്കും ഗൎഭവുമുണ്ടായ്‌വന്നു
പുഷ്കരോത്ഭവ വരം മിഥ്യയായ്‌വന്നീടുമോ?
കാലത്താൽ പരിപൂൎണ്ണമായിവന്നിതു ഗൎഭം
ബാലകന്മാരു മുണ്ടായ്‌വന്നിതങ്ങിരുവൎക്കും.
ദാരുമത്യാത്മജനു ദാരുകനെന്നുനാമം
വീരൻ ദാനവൻ ദാനവതിതന്നുടെ പുത്രൻ.
വീരനാം ദാരുകനെ മൂഢതകൊണ്ടു ചിലർ
ദാരിക[1]നെന്നു പറഞ്ഞീടുന്നു ലോകത്തിങ്കൽ.
ദാരുകദാനവന്മാരുത്ഭവിച്ചോരുശേഷം
ഘോരരൂപങ്ങളാക ഉൽപാതങ്ങളു[2]മുണ്ടായ്.
അൎക്കമണ്ഡലംഭേദിച്ചുൽക്കകൾ[3]ഉൽപ്പതിച്ചു,
രക്തവൎഷവുംചെയ്തു, ഗൎജ്ജിച്ചു മേഘങ്ങളും
പത്തുദിക്കിലു മഗ്നിജ്വാലകൾ കാണായ്‌വന്നു,
പൃത്ഥ്വിയും[4] പൎവ്വതങ്ങളൊക്കെയും വിറച്ചുതേ!
ധൂമകേതുവും ഗഗനത്തിൽ വന്നുദിച്ചിതു
ഭൂമിയുമാകാശവും മറഞ്ഞു തിമിരത്താൽ.
ഇത്തരമുൽപാതങ്ങൾ പിന്നെയുമോരോതര-
മെത്രയും ഘോരങ്ങളായ് കണ്ടിതങ്ങെല്ലാവരും.
ബാലന്മാരിരുവരും ലീലയാ വളൎന്നുടൻ
കാലേന യൌവനം വന്നുദിച്ചോരനന്തരം
ആത്മവംശത്തെ നശിപ്പിച്ചതു വിഷ്ണുവെന്നും,
പത്മജൻ വരപ്രദനെന്നതു മറികയാൽ
ദാരുകൻ ഗോകൎണ്ണത്തെ പ്രാപിച്ചു വിരിഞ്ചനെ
ഘോരമായ് തപംചെയ്തു വാണിതു നിരാകുലം.

1. ഇതു് കളംപാട്ടുകാരുടെ ദാരികനെ ഉദ്ദേശിച്ചു് പറഞ്ഞതായിരിക്കണം.

2. ദുൎന്നിമിത്തങ്ങൾ.

3. കൊള്ളിമീൻ (നക്ഷത്രം).

4. പൃഥുരാജാവു് ഭരിച്ചു വ്യവസ്ഥപ്പെടുത്തിയതുകൊണ്ടു് പൃത്ഥ്വി എന്ന പേരു് കിട്ടി എന്നു പുരാണകഥ.

ഏറിയകാലം ഘോരതപസ്സു ചെയ്തശേഷം
വാരിജാസനൻ തന്നെക്കാണാഞ്ഞു കോപത്തോടും
ദാരുകൻ, തന്റെ ഗളമറുത്തു ഹോമിപ്പാനായ്
ഘോരഖഡ്ഗേന നിജ കണ്ഠത്തിൽ വെട്ടുന്നേരം[1]
ഉർവ്വിയിൽ പതിച്ചോരു രക്തബിന്ദുവിൽനിന്നു
സർവ്വേശൻ വിരിഞ്ചനും തൽക്ഷണം പ്രകാശിച്ചു.
ദാരുകൻതന്നോടരുൾചെയ്തിതു കരുണയാ:—
"പാരമെത്രയും തവ സാഹസം കുമാരക!
ഇന്നുമേൽ തവ രക്തബിന്ദുക്കളവനിയിൽ
ചെന്നുവീഴുകിലതിൽനിന്നുടനസംശയം
നിന്നോടു സമന്മാരായുണ്ടാകും ദാനവന്മാർ
പിന്നെയെന്തൊരുവരം വേണ്ടതു ചൊല്ലീടുക."
എന്നതുകേട്ടനേരം ദാരുകൻ മോദത്തോടും
വന്ദിച്ചു വിരിഞ്ചനോടിത്തരമുണർത്തിച്ചാൻ:—
"യക്ഷകിന്നരരക്ഷോദൈത്യദാനവദേവ-
പക്ഷിപന്നഗമുഖദേവയോനികളാലും,[2]
മർത്ത്യയോനികളാലും, താപസശാപത്താലും,
മൂർത്തികൾ മൂവരാലുമവദ്ധ്യനാകേണം ഞാൻ.
നാരിമാരെന്ന്യേ[3] ഭവൽസൃഷ്ടന്മാരായവരാ-
ലാരാലും മൃത്യു ഭവിച്ചീടരുതെന്നും മമ.
സംഗരേ ജയം ലഭിച്ചീടുവാനായിക്കൊണ്ടു
മംഗലമാകും ബ്രഹ്മദണ്ഡവും നൽകീടേണം.
അയുതമത്തഗജബലവുമുണ്ടാകേണം.
മയനുസമമായ മായയുമുണ്ടാകേണം.

---

1. ഈ സമാരംഭങ്ങൾ രാവണനെ അനുസ്മരിപ്പിക്കുന്നു.

2. മുൻപറഞ്ഞവർ കൂടാതെ വിദ്യാധരന്മാർ, അപ്സരസ്സുകൾ, ഗുഹ്യകന്മാർ, സിദ്ധന്മാർ, ഭൂതങ്ങൾ ഇവരും ദേവയോനിയിൽ ഉൾപ്പെടുന്നു. ദേവഋഷിജന്മാർ എന്നു താൽപര്യം.

3. സംസ്കൃതഗ്രന്ഥത്തിലില്ല. 'നാരിമാരൊഴിഞ്ഞെന്ന്യേ' (തി. പ.) എന്ന പാഠം അബദ്ധമാണെന്നു സ്പഷ്ടമാണ്.

താമസി മായാവതി[1] എന്നിവ മന്ത്രദ്വയം
താമസമെന്യേ മമ നൽകേണമിവയെല്ലാം."
എന്നതുകേട്ടു ധാതാവ"ങ്ങിനെതന്നെയെന്നു"
നന്ദിയോടരുൾചെയ്തു ചോദിച്ചാൻ മധുരമായ്:—
"സ്ത്രീകളാലവധ്യത്വ മെന്നുനീ വരിയ്ക്കാഞ്ഞു
കൊൽകയില്ലെന്നതോർത്തോ, വിസ്മൃതമാകകൊണ്ടോ?"
എന്നതുകേട്ടനേരം ചിരിച്ചു ദാരുകനും
വന്നൊരു മോദത്തോടും പത്മജനോടു ചൊന്നാൻ:—
"സ്ത്രീകളാലവധ്യത്വം ഞാനിന്നു വരിക്കിലോ
നാകികൾ[2] പഴിച്ചീടും, ലോകരും നിന്ദിച്ചീടും.
ലോകത്തിൽ പുമാന്മാർക്കു ലജ്ജയുണ്ടെന്നാകിലോ
സ്ത്രീകളാലവധ്യത്വ മാരാനും വരിക്കുമോ?
ഘോരമാം മമ രൂപം കാണുന്നനേരംതന്നെ
നാരിമാർ തൂല[3]തുല്യമോടുമേ ചപലമാർ."
എന്നതുകേട്ടനേരം ധാതാവുമരുൾചെയ്തു
"നിന്നുടെ ഹൃദി ഗർവ്വമിത്രയുണ്ടാകമൂലം,
ദിവ്യയായോരു നാരി നിന്നെയും വധിച്ചീടും.
ഗർവ്വമുണ്ടായാലുണ്ടോ നല്ലതു വന്നീടുന്നു!
നിന്നുടെ ഭാര്യയെന്യേ ദിവ്യമാം മന്ത്രദ്വയ-
മന്യന്മാരറികിലോ നിഷ്ഫലമതു പിന്നെ;
മന്ത്രങ്ങൾ ഫലിക്കാതെ ദണ്ഡവും ഫലിക്കയി-
ല്ലന്തരമില്ലെ"ന്നതു കേട്ടു ദാരുകൻ ചൊന്നാൻ:—
"ഏതൊരു ദിവ്യസ്ത്രീയെന്നാകിലും വധിക്കുമെ-
ന്നേതുമേ മമ ഹൃദി ഭീതിയുമില്ല തെല്ലും;
പേ പറയാതെ ഗമിച്ചാലു!"മെന്നതുകേട്ടു
താപസഗണത്തോടും മറഞ്ഞു വിരിഞ്ചനും.

1. മന്ത്രദേവതകൾ, മന്ത്രങ്ങൾക്കു കളംപാട്ടിൽ കാണുന്നപേരു വേറെയാണു്. പേജ് 82.

2. നാകത്തിലുള്ളവർ—ദേവന്മാർ. ശത്രുക്കളുടെ പഴിയാണു് അയാൾക്കു് അധികം അസഹ്യം.

3. തൂലം=പഞ്ഞി.

ദാരുകൻതാനും മദമത്തനായ് നടകൊണ്ടു
പാരാതെചെന്നു പിതൃമാതൃവന്ദനംചെയ്തു.
ജ്യേഷ്ഠനാം ദാനവനെ വന്ദിച്ചു വൃത്താന്തങ്ങ-
ളൊട്ടൊഴിയാതെ പറഞ്ഞെത്രയും മോദത്തോടും
ചിത്രമാം രാജധാനി തീൎത്തുതന്നീടുകെന്നു
മിത്രമാം മയനോടു ദാരുകൻ ചൊല്ലീടിനാൻ.
പശ്ചിമാംബുധി[1] തീരെ മയനും ക്ഷണംകൊണ്ടു
വിശ്വൈകരമ്യയാകും പുരിയും തീൎത്തീടിനാൻ.
അപ്പുരിയുടെ ചിത്രം ചൊല്ലുവാനരുതാൎക്കും
ശില്പമാമിന്ദ്രപുരം[2] നിന്ദ്യമാമതു കണ്ടാൽ.[3]
ചിത്രമാംപുരികണ്ടു ദാരുകൻ സന്തോഷിച്ചു
വസ്ത്രരത്നാദിയെല്ലാം മയനു നൽകീടിനാൻ.
മിത്രബന്ധുക്കളോടും ദാരുകൻ ചെന്നു പിന്നെ
ചിത്രമാം പുരിതന്നിൽ വസിച്ചു സുഖത്തോടും.
ചക്രത്തെ ഭയപ്പെട്ടു പാതാളദേശത്തിങ്കൽ
പുക്കൊളിച്ചിരിക്കുന്ന ദൈത്യദാനവരെല്ലാം
വൃത്താന്തംകേട്ടു ചെന്നു ദാരുകൻതന്നൊക്കണ്ടാ-
രെത്രയും മാനിച്ചിതു ദാരുകനവൎകളെ.
ദൈത്യദാനവഗണമൊക്കയുമൊരുമിച്ചു
ചിത്തത്തിൽ നിരൂപിച്ചങ്ങുറച്ചു കാൎയ്യങ്ങളും,
ദാരുകൻ തനിക്കഭിഷേകവും ചെയ്തീടിനാർ.
പാരമാനന്ദം പൂണ്ടു വാണിതു ദൈത്യന്മാരും.
സംഖ്യയില്ലാതെയുള്ള ദൈത്യസേനകളോടും
ശങ്കയും കൈവെടിഞ്ഞു ദാരുകൻ വാണീടിനാൻ.
അദ്ധ്യായമൊന്നു പറഞ്ഞീടിനേനിനിയും ഞാൻ
മുഗ്ദ്ധലോചനമാരേ! ചൊല്ലുവൻ കേട്ടുകൊൾവിൻ.[4]

ഒന്നാമദ്ധ്യായം സമാപ്തം.

---

1. ദാരുകന്റെ രാജധാനി കോളക്കരയിലായിരുന്നുവോ?

2. ഭംഗിയുള്ള ഇന്ദ്രപുരം—ദേവലോകം

3 സംസ്കൃതഗ്രന്ഥത്തിൽ ഈ പുരിയെ വൎണ്ണിക്കുന്നുണ്ടു്. (ഭദ്രകാളീമാഹാത്മ്യം, ശ്ലോകം 67 72, *p.* 22.)

4. ഭദ്രകാളീമാഹാത്മ്യത്തിൽ ഇവിടെയല്ല അവസാനിക്കുന്നതു്.

## രണ്ടാമദ്ധ്യായം.

അങ്ങിനെ വാഴുംകാലം ദാരുകനൊരുദിനം
മങ്ങാതെ പടയോട്ടം ഘോഷിച്ചു പുറപ്പെട്ടു.
ഇന്ദ്രനെ ജ്ജയിക്കേണമെന്നോൎത്തു സുരാലയെ
ചെന്നാശു യുദ്ധത്തിനായ് വിളിച്ചാൻ മഹേന്ദ്രനെ.
ഖഡ്ഗചൎമ്മേഷുചാപ[1]തോമര[2]ഭിണ്ഡിപാല-[3]
മുൽഗര[4]ഗദാചക്രപട്ടസ[5]ശ്ശൂലാദികൾ
ഹസ്തത്തിലെടുത്തുകൊണ്ടുന്നതകായന്മാരാം
ദൈത്യന്മാരുടെ സിംഹനാദവും ജ്യാഘോഷവും,
തേരുരുൾ നാദങ്ങളും, ദന്തികൾ നിനാദവും,
ഭേരികൾ നാദങ്ങളും കേൾക്കയാൽ സുരശ്രേഷ്ഠൻ
എന്തിതെന്നോൎത്തു നോക്കുംനേരത്തു ദൈത്യബല-
മന്തമില്ലാതെ കണ്ടു സംഭ്രമംപൂണ്ടു ശീഘ്രം
പാവകനാദിലോകപാലന്മാരൊരുമിച്ചു
ദേവഗന്ധൎവ്വസിദ്ധകിന്നരഗണത്തോടും
ഘോരമാമൈരാവതം തന്നുടെ മുകളേറി-
പ്പാരാതെ ചെന്നു ഘോരസംഗരം തുടങ്ങിനാൻ.
പിന്നെയുണ്ടായ യുദ്ധഘോഷങ്ങൾ ചൊല്ലീടുവാൻ
പന്നഗാധീശൻപോലു മാളല്ലെന്നാലുചൊല്ലാം.
ദാനവദേവബലം തങ്ങളിലേററനേരം
മാനികളായുള്ളവർ മരിച്ചാർ തെരുതെരെ.
ഹസ്തങ്ങൾ മുറിഞ്ഞിട്ടും, പാദങ്ങൾ മുറിഞ്ഞിട്ടും,
മസ്തകം തകൎന്നിട്ടും, കണ്ഠങ്ങൾ മുറിഞ്ഞിട്ടും,
നേത്രങ്ങൾ പൊടിഞ്ഞിട്ടു, മുദരം പിളൎന്നിട്ടു-
മാൎത്തരായ് നിലവിളിച്ചോടുന്നു ചിലരെല്ലാം;

1. "ഖഡ്ഗചാമപേഷുചാപ" എന്ന തി. പാഠം അബദ്ധമാണ്. ഇഷു=ശരം, ചൎമ്മം=പരിച.

2. ഒരുതരം ഗദ.

3. കവണ.

4. മുൾത്തടി.

5. ഒരുതരം കുന്തം.

അസ്ത്രശസ്ത്രങ്ങളേററു വീഴുന്നു ചിലരെല്ലാം;
മത്തവാരണങ്ങളും ചത്തങ്ങു പതിക്കുന്നു;
തേരുകൾ തകരുന്നു; വീരന്മാർ മരിക്കുന്നു;
ഭീരുക്കളൊഴിക്കുന്നു;[1] ചോരകളൊലിക്കുന്നു.[2]
ഇത്തരം കോലാഹലമാകിയ സമരത്തിൽ
ചത്തിതു ബഹു ദേവദൈത്യന്മാരെന്നോവേണ്ടു.[3]
ദാനവനാശം കണ്ടു കോപിച്ചു ദാരുകനും
വാനവർ നാഥനോടു സംഗരത്തിനു ചെന്നാൻ.
പിന്നെയങ്ങവർതമ്മിലുണ്ടായ യുദ്ധഘോഷ-
മിന്നുരചെയ്തീടുവാൻ കാലമോ പോരായല്ലോ.
ശസ്ത്രാസ്ത്രജാലങ്ങളാൽ മറഞ്ഞു ദിഗന്തര-
മെത്രയും ഘോരമായി വന്നിതു യുദ്ധമപ്പോൾ.
ദിവ്യാസ്ത്രവർഷം തുടങ്ങീടിനാൻ ദാരുകനും
സർവ്വവും വജ്രാഗ്നിനാ വാസവൻ ദഹിപ്പിച്ചാൻ.
ദാരുകൻ ബ്രഹ്മദണ്ഡമെടുത്താനതുനേരം
പാരമായ് ഭയപ്പെട്ടു ദേവകൾ മുനിമാരും.
പ്രത്യസ്ത്രമില്ലായ്കയാൽ നില്ക്കയില്ലെന്നതോർത്തു
സത്വരം ദേവരാജൻ വിബുധഗണത്തോടും
ഭീതിയോടോടിയൊളിച്ചീടിനാൻ ഗുഹാന്തരേ;
പ്രീതനായ് ജയഭേരി ഘോഷിച്ചു ദാരുകനും.
നാകലോകത്തിലുള്ള രത്നങ്ങളെല്ലാമെടു-
ത്താകുലമെന്യേ കല്പവൃക്ഷവും[4] പറിച്ചുടൻ
സ്വർഗ്ഗത്തിലസുരസേനാധിപന്മാരെ വാഴി-
ച്ചുൽഗതാനന്ദം നിജ മന്ദിരം പുക്കീടിനാൻ.
ലോകപാലകന്മാർക്കുള്ളോരുത്തമസ്ഥാനങ്ങളി-
ലാകുലമെന്യേ ദൈത്യവീരരെ കല്പിച്ചവൻ

1. ഭീരുക്കളൊളിക്കുന്നു—പാഠാന്തരം (തി. പ.)
2. ഈ വർണ്ണന എഴുത്തച്ഛന്റെ മട്ടിലാണ്. സംസ്കൃതഗ്രന്ഥത്തിലില്ല.
3. ... .......ബഹു ദൈത്യന്മാരെന്നേ പറയേണ്ടു—പാഠാന്തരം (തി. പ.)
4. .........കല്പവൃക്ഷങ്ങളും പറിച്ചുടൻ (തി. പ.) ഒന്നിലധികം കല്പവൃക്ഷമുണ്ടോ?

ഭൂമിയും പാതാളവും ജയിച്ചു ജിതശ്രമം
സാമോദം ഗോബ്രാഹ്മണദ്രോഹവും തുടങ്ങിനാൻ.
ദേവതാലയദ്വിജഗ്രാമങ്ങൾ ദഹിപ്പിച്ചു;
ദേവതാപ്രതിമകളൊക്കയും പൊടിച്ചതേ;
ഗോക്കളെ ത്തൊഴുത്തിലിട്ടടച്ചു കൊള്ളിവെച്ചു;
ശാഖകളെക്കൊണ്ടു കടിപ്പിച്ചിതു പാന്ഥന്മാരെ;
ഇഷ്ടിയുമഗ്നിഹോത്രം യാഗവുമിവയെല്ലാം
മുടിച്ചു; തീൎത്ഥജലമൊക്കയും തൂൎത്തീടിനാൻ;
മാൎഗ്ഗശാലകൾ[1] എല്ലാം തകൎത്തു കളഞ്ഞുടൻ;
മാൎഗ്ഗവൃക്ഷങ്ങളെല്ലാം ഛേദിച്ചു കഠാരത്താൽ;
കുലസ്ത്രീജനങ്ങൾക്കു ദോഷവുമുണ്ടാക്കിനാൻ;
കലക്കി വിഷം മാൎഗ്ഗകൂപതോയത്തിലെല്ലാം.[2]
ഇത്തരം പലവിധം ലോകപീഡകൾ ചെയ്താർ
മത്തരാം ദാനവന്മാർ ദാരുകനിയോഗത്താൽ.

അക്കാലം ദാരുകനും മയനന്ദിനിയായ
പുഷ്കരവിലോചന തന്നെയും വേട്ടീടിനാൻ.
നാമവും മനോദരിയെന്നവൾക്കാകുന്നതു
കോമളാംഗിയാമവൾക്കൊത്ത നാരികളില്ല.
കാമിനീമണിയോടുമൊന്നിച്ചു ദിവാനിശം
കാമലീലയുംചെയ്തു ദാരുകൻ വാണീടിനാൻ.
കാമുകനായുള്ളോരു ദാരുകൻ പ്രിയയുടെ
കോമളരൂപംകണ്ടു തന്നൊത്താൻ മറക്കയാൽ,
അധരാമൃതപാനം ചെയ്തുചെയ്തഹോരാത്രം
സുധയും മധുരമില്ലിത്രയെന്നോൎത്തു വാണാൻ.
സുന്ദരിമാരായുള്ളോരപ്സരസ്ത്രീകളേയും
പന്നഗസ്ത്രീകളേയും ദാരുകൻ ബലത്താലേ

1 വഴിയമ്പലങ്ങൾ.

2. സംസ്കൃതഗ്രന്ഥത്തിൽ കല്ലിട്ടുതൂൎത്തുവെന്നാണ് കാണുന്നതു്.
"ജൈത്രൈരപൂര്യന്തമഹാദൃഷദ്ഭിഃ" (ഭ. മാ. പേജ് 33, ശ്ലോ. 17)

കൊണ്ടുപോന്നിങ്ങു മനോദരിതൻ ദാസ്യത്തിനായ്-
ക്കൊണ്ടു പാപ്പിച്ചീടിനാനെന്തൊരു കഷ്ടമോത്താൽ.
പാദസംവാഹനാദി[1] ദാസീകമ്മങ്ങളെല്ലാം
ഖേദേനചെയ്തു വാണാരപ്സരസ്ത്രീകളെല്ലാം.

ഇത്തരം ത്രൈലോക്യത്തിലുള്ളോരു ജനങ്ങളെ
നിത്യവു മോരോതരം ദ്വേഷിച്ചു മഹാഖലൻ.
മദ്യപാനവുംചെയ്തു മത്തനായ് ദിവാനിശ-
മുദ്യോഗത്തോടും തത്ര ദാരുകൻ വാണീടിനാൻ.[2]
ചൊല്ലിനേനിന്നു രണ്ടാമദ്ധ്യായം ചുരുക്കി ഞാൻ
മല്ലലോചനമാരെ! ചൊല്ലുവൻ കേട്ടുകൊൾവിൻ.[3]

രണ്ടാമദ്ധ്യായം സമാപ്തം.




1. കാലുഴിയുക. സംസ്കൃതഗ്രന്ഥത്തിൽ ദാസീകമ്മങ്ങൾ വേറെയും വിവരിക്കുന്നുണ്ട്. (ഭ. മാ. പേജ് 34, 35, ശ്ലോകം 22, 31).

2. 'ഉദ്യോഗത്തോടും സൈരം തത്ര താൻ വാണീടിനാൻ'—പാഠാന്തരം (തി. പ.)

3. കഥാശേഷം—പാഠാന്തരം.

## മൂന്നാമദ്ധ്യായം.

ഏറിയ കാലമേവം കഴിഞ്ഞോരനന്തരം
പാരമാമഴൽപൂണ്ട ദേവവൃന്ദങ്ങളെല്ലാം
താപസന്മാരോടൊത്തു സത്യലോകത്തുചെന്നു
താപേന വിരിഞ്ചനെക്കണ്ടു വന്ദിച്ചീടിനാർ.
സങ്കടംപൂണ്ടു വന്ന ദേവസഞ്ചയത്തോടു
പങ്കജാസനൻ ചോദിച്ചീടിനാൻ മധുരമായ് :—

"എന്തൊരുമൂലം നിങ്ങളെല്ലാരു മൊരുമിച്ചു
സന്താപത്തോടുമത്ര വന്നതു ചൊല്ലീടുവിൻ!
എന്തെന്നാകിലും തീർത്തുകൊള്ളുവ"[1]നെന്നുകേട്ടു
സന്താപമുണ്ടായതിൻ കാരണമുണർത്തിച്ചാർ.
"പങ്കജാസന! ഭവാൻ നൽകിയ വരത്തിനാൽ
ശങ്കയും കൈവെടിഞ്ഞു താരകനായദൈത്യൻ
നാകർലോകാദി മൂന്നുലോകവും ജയിച്ചുടൻ
നാകനാരികളേയും ദാസിമാരാക്കീടിനാൻ.
പാപികളായ ദൈത്യസഞ്ചയം ദിനംതോറും
താപസവിപ്രഗോഹത്യാദികൾ ചെയ്തീടുന്നു.
പിന്നെയുമവരോരോ ദുഷ്ടത ച്ചെയ്തീടുന്ന-
തൊന്നൊഴിയാതെ പറഞ്ഞിടുവാനരുതാർക്കും.
ഇക്കാലമിതിനൊരു ശാന്തിയില്ലെന്നാകിലോ
നില്ക്കയുമില്ല ലോകമെന്നതു മുണർത്തിക്കാം.
ത്രൈലോക്യവാസികളായുള്ളോരു ജനങ്ങളെ
ത്രൈലോക്യനാഥ! പരിപാലിച്ചു കൊള്ളേണമേ."

ഇത്തരം ദേവവാക്യം കേട്ടോരു വിരിഞ്ചനും
ചിത്തകാരുണ്യത്തോടും മന്ദമായരുൾചെയ്തു:—

"എന്നുടെ ദോഷംകൊണ്ടിന്നിങ്ങിനെ വന്നതെല്ലാ-
മെന്നിരിക്കിലും കാലഗതിയെന്നുറച്ചാലും.

1. 'എന്തെങ്കിലും ഞാൻ തീർത്തുകൊൾവനെ'ന്നതുകേട്ടു—പാഠാന്തരം (തി.പ.)

കഴിഞ്ഞ കാൎയ്യംകൊണ്ടു ചിന്തിച്ചിട്ടെന്തുഫലം
വഴികഠം നിനക്കേണമാപത്തു തീൎത്തീടുവാൻ.
എല്ലാരുമൊരുമിച്ചു പോകനാം ക്ഷീരാബ്ധിക്കു
മല്ലലോചനനോടു സങ്കടമുണൎത്തിപ്പാൻ.
ആൎത്തരക്ഷണത്തിന്നു പാത്രമാം നാരായണ-
നാൎത്തികഠം തീൎത്തു നമ്മെ രക്ഷിക്കുമസംശയം."
എന്നരുഠംചെയ്തു ദേവതാപസഗണങ്ങളോ-
ടൊന്നിച്ചു വിരിഞ്ചനും ക്ഷീരാബ്ധിതീരെ ചെന്നാൻ.[1]
എല്ലാരുമൊരുമിച്ചു ദൈത്യാരിതന്നെവന്ദി-
ച്ചല്ലലുണ്ടായതെല്ലാ മുണൎത്തിച്ചോരുനേരം
നന്ദിച്ചു മുരാരിയു മവരോടരുഠംചെയ്താ-
"നൊന്നിച്ചു നാമെല്ലാരും കൈലാസേ ഗമിക്കേണം.
സംഹാരമൂൎത്തിയാകും രുദ്രനെന്നിയേയാക്കും
സംഹരിയ്ക്കാവതല്ല ദാരുകദൈത്യേന്ദ്രനെ."
എന്നരുഠംചെയ്തവരോടൊന്നിച്ചു കൈലാസാദ്രൌ
ചെന്നവർ, സങ്കടങ്ങഠം രുദ്രനോടുണൎത്തിച്ചാർ.
എന്തിനി വേണ്ടതെന്നു ശങ്കരൻ നിജഹൃദി
ചിന്തിച്ചു വിരിഞ്ചനോടിത്തരമരുഠംചെയ്തു:—
"ദാനവേന്ദ്രനു ഭവാൻ കൊടുത്തോരായുസ്സിനു
ഹാനി വന്നീടുവാനും കാലമിന്നടുത്തിതോ?"
ഇത്തരംകേട്ടു പത്മസംഭവനരുഠംചെയ്തു
"ദൈത്യനു ദീൎഘായുസ്സു നൽകിയതില്ലല്ലോ ഞാൻ;
നാരിമാരൊഴിഞ്ഞു മൽസൃഷ്ടരാം ജനങ്ങളാൽ
ദാരുകനവദ്ധ്യത്വം നൽകിയേനതേയുള്ളു."
എന്നതുകേട്ടനേരം മാധവനരുഠംചെയ്താ-
"നിന്നു ഞാനെങ്കിലൊരു കൌശലം ചൊല്ലീടുവൻ.

1. 24 മുതൽ ഇതുവരെയുള്ള വരികഠം തി. പതിപ്പിൽ കാണുന്നില്ല. സംസ്കൃതഗ്രന്ഥത്തിന്റെ തൎജ്ജമയായ 'ഭദ്രാവതാര'ത്തിൽ ഇതിലടങ്ങിയ ആശയം അല്പം വ്യത്യാസപ്പെട്ടും കാണുന്നു. വള്ളത്തോഠം—ഭദ്രാവതാരം, പേജ് 19, 20.

ഇന്ദ്ര നാം മൂന്നുപേരു മിന്ദ്രനും യമൻ ഗുഹ[1]
54 നെന്നിവരാറുപേരും സൃഷ്ടിക്ക നാരിമാരെ;
സ്വായുധങ്ങളും നിജ ചിഹ്നവും നൽകീടേണ-
56 മായവക്കെന്നാലവർ ദൈത്യനെ വധിച്ചീടും."
എന്നതുകേട്ടു രുദ്രൻ സന്തോഷിച്ചരുൾചെയ്തു
58 "നന്നു നന്നിതു സൃഷ്ടിചെയ്ക നാം വൈകീടാതെ."
ബ്രഹ്മാവിൻ ദേഹത്തിൽനിന്നന്നേരമൊരുനാരി
60 ബ്രഹ്മാണിയെന്നു നാമം പൂണ്ടാശു പുറപ്പെട്ടാൾ;
ഇന്ദ്രനുമിന്ദ്രാണിയെ; വിഷ്ണുവും വൈഷ്ണവിയെ;
62 സ്കന്ദനും കൌമാരിയെ; യമനും വാരാഹിയെ;
ശങ്കരൻ മഹേശ്വരിതന്നെയും നിർമ്മിച്ചുടൻ
64 പങ്കജനേത്രമാർക്കു മാതൃസംജ്ഞയും നൽകി.
തങ്ങൾ തങ്ങൾക്കുള്ള വാഹനായുധങ്ങളും *
66 മംഗലചിഹ്നങ്ങളും നൽകിനാരെല്ലാവരും.
ഏറിയ സേനകളും കൊടുത്തു മാതൃക്കളെ
68 ദാരുകവധത്തിനു പോകെന്നു നിയോഗിച്ചാർ.
ബ്രഹ്മാണിമുഖ്യമാരാം മാതൃക്കളാറുപേരും
70 ബ്രഹ്മവിഷ്ണ്വീശസ്കന്ദവാസവയമന്മാരെ
വന്ദിച്ചു നമസ്കരിച്ചാശീർവ്വാദവും വാങ്ങി
72 നന്ദിച്ചു ദേവഗണതാപസാനുജ്ഞയോടും,
ഒന്നിച്ചു പുറപ്പെട്ടു നാലംഗപ്പടയോടും,
74 ചെന്നു ദാരുകൻ തന്റെ മന്ദിരം വളഞ്ഞുതേ.
വീര്യമേറുന്ന മാതൃസൈന്യങ്ങളതുനേരം
76 ഭേരികൾ ഘോഷിച്ചാർത്തു വിളിച്ചു നിന്നീടിനാർ.

---

1. സുബ്രഹ്മണ്യൻ.

* 1. ബ്രഹ്മാണിക്കു്—അരയന്നം വാഹനം, ആയുധം വില്ലു്, ബ്രഹ്മദണ്ഡു്.
2. ഇന്ദ്രാണിക്കു്—ഗജം വാഹനം, വജ്രം ആയുധം.
3. വൈഷ്ണവിക്കു്—ഗരുഡൻ വാഹനം, ചക്രം ആയുധം.
4. കൌമാരിക്കു്—മയിൽ വാഹനം, മുസലം ആയുധം.
5. വാരാഹി—പോത്തു് വാഹനം, മുസലം ആയുധം.
6. മഹേശ്വരി—കാള വാഹനം, ശൂലം ആയുധം.

ഭാൎയ്യതൻ കുചകുംഭേ മത്തനായ്കിടക്കുന്ന
ദാരുകൻ മാതൃസൈന്യഘോഷങ്ങൾ കേട്ടനേരം,
എന്തതെന്നോൎത്തു ചെററു സംഭ്രമംപൂണ്ടു ശീഘ്ര-
മന്തികേ നില്ക്കുന്നോരു ദൂതനെ നിയോഗിച്ചാൻ.
വാൎത്തകളെല്ലാമറിഞ്ഞിങ്ങു വന്നോരുദൂത-
നാൎത്തികൈക്കൊണ്ടു ദൈത്യരാജനോടറിയിച്ചാൻ:—[1]

"സുന്ദരിമാരായോരു നാരിമാർ ബഹുസൈന്യ[2]
മൊന്നിച്ചു വന്നു നാലുഭാഗത്തും വസിക്കുന്നു.
വീൎയ്യവുമേറെയുണ്ടു നാരിമാൎക്കെന്നുതോന്നും
ശൌൎയ്യവാരിധേ! സൈന്യം കാണ്കിലോ ഭയം വരും!"
ദൂതവാക്യങ്ങൾ കേട്ടു ദാരുകൻ നിന്ദയോടും
ചേതസി മദത്തോടും ദൂതനോടുരചെയ്താൻ.
"ചെന്നു നീ മഹാകപാലാഖ്യനാം[3] സേനാപതി
തന്നോടു മമ വാക്യം വൈകാതെ ചൊല്ലീടുക.
ദാനവസേനയോടു മിപ്പോഴെ ചെന്നു ദുഷ്ട-
മാനിനിമാരെ കേശാകൎഷണംചെയ്തു ശീഘ്രം
കൊണ്ടിങ്ങുവന്നു ദാസിവൃന്ദത്തിൽ ചേൎത്തീടേണം
കണ്ടാൽ നന്നവരെങ്കിൽ കണ്ടിട്ടു നിരൂപിക്കാം."

ഇത്തരം ദാരുകന്റെ കല്പനകേട്ടു ദൂതൻ
സത്വരം സേനാപതിയോടതുപോലെ ചൊന്നാൻ.
സ്വാമിശാസനമേവം കേട്ടോരു സേനാപതി
ഭീമദാനവസൈന്യ മൊന്നിച്ചു പുറപ്പെട്ടു.
ദുന്ദുഭിഘോഷത്തോടും ചെന്നുടൻ മാതൃജന-
സന്നിധൌ ചെന്നു സേനാപതിയും ചൊല്ലീടിനാൻ:—

1. ഈ രണ്ടു വരികൾ തി. പതിപ്പിലില്ല.

2. 'സൈന്യവുമാ'—(തി. പ.)

3. ഭദ്രകാളിമാഹാത്മ്യത്തിലുണ്ടു്; ഭദ്രാവതാരത്തിലില്ല.

4. തി. പതിപ്പിൽ കാണുന്ന "ഭീമദാനവസൈന്യം" എന്ന പാഠം പ്രമാദം തന്നെയാണ്.

"കാമിനിമാക്ക് കാമസംഗര[1]മെന്യേ മഹാ-
ഭീമമാം ദൈത്യന്മാരോടെങ്ങിനെ പോർചെയ്യുന്നു?
വാമമാംകരത്തിലോ ദക്ഷിണഹസ്തത്തിലോ
കോമളഗാത്രിമാരെ! ചാപങ്ങൾ ധരിക്കേണ്ടു?[2]
ആയുധം തൊട്ടീടാമോ? നാരിമാക്കൊരുനാളും
മായകളൊന്നും ഫലിച്ചീടുകയില്ലിവിടെ!
അന്ധകാരങ്ങ[3]ളൊന്നുമോക്കാതെ ശീഘ്രം പോന്നു
സന്തതം മനോദരി ദാസിയായ് വാണീടുവിൻ![4]
ഇച്ഛിച്ച ദൈത്യന്മാരോടൊന്നിച്ചു വാണീടുവി-
നിച്ഛയാ പോരായ്കിലോ[5] കേശകഷ്ണംചെയ്യും.
സൈന്യമുണ്ടെന്നോത്തു ഗവ്വങ്ങൾ തുടങ്ങേണ്ട
ദൈന്യത[6]യനുഭവിച്ചീടാതെ പോന്നീടുവിൻ."

ഇത്തരമവനോരോ ദുവ്വാക്യം ചൊല്ലുന്നേര-
മസ്ത്രങ്ങൾ വന്നു മെയ്യിൽ തറച്ചു തെരു തെരേ.
ന്നെ സംഭ്രമിച്ചവൻ വന്നോരു കോപത്തോടും
നന്നുനന്നെന്നു പറഞ്ഞസ്ത്രങ്ങൾ തൂകീടിനാൻ.
സേനകൾ തമ്മിൽ പോരുചെയ്തു നിന്നീടുന്നേരം
ദാനവസൈന്യമെല്ലാം നശിച്ചു നിമിഷത്താൽ.
സത്വരം ചക്രംകൊണ്ടു വൈഷ്ണവിതാനുമപ്പോൾ
ദൈത്യസേനാധിപന്റെ[7] കണ്ഠവും മുറിച്ചുതേ!

1. 'കാമസംഗമെന്നിയെ —(തി. പ.) ഇവിടെ യുദ്ധമാകയാൽ 'സംഗര'ത്തിനാണ് അധികം യോജിപ്പ്. 'കാമിനിമാക്ക്...... .......... പോർചെയ്യുന്നു—' എന്നാകും ഇവിടെ അന്വയം. അതു് വ്യാകരണവിരുദ്ധമാണ്. ............രാടകമോ പോർചെയ്യുവാൻ; എന്നാക്കിയാൽ ശരിയായി. മിക്ക കയ്യെഴുത്തുപ്രതികളിലും ഈ പാഠം തന്നെയാണ്.

2. ഈ ചോദ്യങ്ങളൊന്നും സംസ്കൃതഗ്രന്ഥത്തിലില്ല.

3. കഥയില്ലായ്മകൾ,

4. 'ദാസിമാരായ്ക്കഴവിൻ'—(തി. പ.)

5. 'പോരായ്കിലും'—(തി. പ.)

6. ഇതു് 'പ്രാധാന്യത'യുടെ ചങ്ങാതിയാണ്. ദീനത, 'ദൈന്യം' എന്നിവയാണ് ശരിയായ ശബ്ദം. "രണ്ടുരുറി മുണ്ടിനുവേണ്ടി ദൈന്യം" എന്നു് വെണ്മണി പ്രയോഗിച്ചിട്ടുണ്ട്.

7. 'ദാനവസൈന്യാധിപൻ'—(തി. പ.) ദ്വിതീയാക്ഷരപ്രാസം പോയി.

പോരതിൽ മരിയാത്ത ദൈത്യന്മാരോടിച്ചെന്നു
ദാരുകനോടു വാർത്തയൊക്കയു മറിയിച്ചാർ.

മാനിയാം ദൈത്യേശ്വരൻ വാർത്തകൾ കേട്ടനേരം
ദാനവനായുള്ളോരു തന്നുടെ പൂർവ്വജനെ
ദാനവസേനയോടു മയച്ചാ,നവനപ്പോൾ
മാനവും നടിച്ചാശു പോരിനായ് ചെന്നീടിനാൻ.
നീലാദ്രിതുല്യനവൻ മുദ്ഗരം ധരിച്ചോരു
കാലദൂതനെപ്പോലെ ചെന്നതു കണ്ടനേരം
ഭീതിപൂണ്ടിതു മാതൃസൈന്യങ്ങളതുകണ്ടു
ഭീതിയെന്നിയേ യുദ്ധംചെയ്തിതു മാതൃക്കളും.
ഘോരസംഗരംചെയ്തു നിന്നീടും ദശാന്തരേ
പാരിച്ച കോപമോടും ദേവിയാം മഹേശ്വരി
ദാനവവക്ഷഃസ്ഥലെ കുത്തിനാൾ ശൂലംകൊണ്ടു
ദീനനായവൻനിന്നു വിറച്ചു വിവശനായ്
ഘോരമാമരുവിയാറൊലിക്കും ഗിരിപോലെ[1]
ചോരയുമൊലിച്ചാശു മരിച്ചു വീണീടിനാൻ.
ചാകാതെയുള്ള ദൈത്യസേനകളോടീടിനാർ
നാകികൾ മാതൃക്കളെ പുഷ്പവർഷവും ചെയ്താർ.
ചിത്തസന്തോഷത്തോടും വാണിതു മാതൃക്കളും.
ഇത്തരം മൂന്നാമദ്ധ്യായം ചൊല്ലിനേൻ ചുരുക്കി ഞാൻ.

മൂന്നാമദ്ധ്യായം സമാപ്തം.

1. എഴുത്തച്ഛൻഛായയുണ്ട്—അദ്ധ്യാത്മരാമായണം ആരണ്യകാണ്ഡത്തിൽ,

“നീലമാമലതന്റെ മുകളിൽനിന്നു ചാടി
നാലഞ്ചുവഴിവരുമരുവീയാറപോലെ.
ചോരയുമൊലിപ്പിച്ചു കാളരാത്രിയെപ്പോലെ”

എന്ന ശൂർപ്പണഖയുടെ വർണ്ണന നോക്കുക.

## നാലാമദ്ധ്യായം.

അഗ്രജൻ മരിച്ചതുകേട്ടു ദാരുകൻ പാരം
വ്യഗ്രതപൂണ്ടു; പിന്നെ ക്കോപിച്ചണ്ണെഴുന്നേററു
'ഇന്നു ഞാൻതന്നെ ഗമിച്ചീടുവൻ പോരിന്നെന്നു'
സന്നദ്ധനായി പ്പെരുംതേരിലങ്ങേറീടിനാൻ.
ഹസ്ത്യശ്വരഥങ്ങളോടപ്പൊഴേ ദൈത്യന്മാരു-
മെത്രയും മോദംപൂണ്ടു പിന്നാലെ പുറപ്പെട്ടാർ.[1]
സംഖ്യയില്ലാത ദൈത്യസേനകൾ മഹാഭേരി
ശംഖദുന്ദുഭിമുഖവാദ്യങ്ങൾ മുഴക്കിനാർ.
വാരണവാജിരഥശബ്ദഘോഷങ്ങൾകൊണ്ടും
വീരദാനവഗണ സിംഹനാദങ്ങൾകൊണ്ടും
ഘോരമായുള്ള ചെറുഞാണൊലിശബ്ദം[2]കൊണ്ടും[3]
പാരമായ് വിറച്ചിതു മൂന്നുലോകവുമപ്പോൾ.
ഇത്തരം ഘോഷത്തോടും ദാരുകൻ പുറപ്പെട്ടു
സത്വരം മാതൃഗണസന്നിധൌ ചെന്നശേഷം
കോപിച്ചു മാതൃക്കളോടിത്തരം ചൊല്ലീടിനാൻ :—
"പാപിഷ്ഠമാരേ! നിങ്ങൾക്കായുധം തൊട്ടീടാമോ?
എന്തൊരുമൂലം നിങ്ങൾ സംഗരംചെയ്തീടുവാൻ
ചന്തമുണ്ടെന്നുതോന്നി വല്ലതും കാട്ടീടാമോ?
എന്നെയും ഭയപ്പെട്ടു മറഞ്ഞു ധരണിയി-
ലന്നവുമിരന്നതിദീനരാമിന്ദ്രാദികൾ
നിങ്ങളെ നിയോഗിച്ചതെങ്കിലോ, മരിച്ചീടാ-
തങ്ങു പോയ്ക്കൊൾവിൻ, കണ്ടുകൊള്ളുവിനല്ലായ്കിലോ!"

---

1. ഈവരി തി. പതിപ്പിലില്ല.

2. ഇതിലെ 'ശബ്ദം' ഒലി അടുത്തുള്ളതിനാൽ അനാവശ്യമാണ്. പലതരത്തിലുള്ള ശബ്ദങ്ങളിൽനിന്ന് 'ഞാണൊലി'യെ വേർതിരിക്കുന്നതായി അർത്ഥമെപ്പിക്കാം.

3. ഈ വരികൾ തി. പതിപ്പിലില്ല.

എന്നുരചെയ്തു ശരവർഷങ്ങൾ ചെയ്താനവ-
നൊന്നുമേ മാതൃജനദേഹത്തിൽ തറച്ചീല!
പിന്നെയബ്രഹ്മദണ്ഡമയച്ചു മന്ത്രദ്വയം
നന്നായിജ്ജപിച്ചതും നിഷ്ഫലമായിതെല്ലാം.
നാരിമാരോടു ഫലിച്ചീടുകില്ലവയെന്നു
വാരിജോത്ഭവശാപമന്നേരം നിനച്ചവൻ,
"താത മാതാക്കൾ നിങ്ങൾക്കാരെ"ന്നു ഭയത്തോടും
മാതൃക്കളോടു ചോദിച്ചപ്പോഴെ ചൊന്നാരവർ:—
"ബ്രഹ്മേശ,വിഷ്ണു,യമ,ഷണ്മുഖ,മഹേന്ദ്രന്മാർ
നിർമ്മിച്ചാർ ഞങ്ങളാറുപേരെയു മറിഞ്ഞാലും;
ദേവേശാംശോൽഭൂതരാം ഞങ്ങളെ കൊന്നീടുവാൻ
കേവലം പ്രാകൃതനാം നീ മതിയായോ മൂഢ!
നിന്നെക്കൊല്ലുവാൻ ഞങ്ങൾ പോരുമെന്നതും നൂനം
പന്നഗങ്ങളെക്കൊൽവാൻ നകലി[1]ക്കെന്തു ദണ്ഡം?
ദുഷ്ടനാം മഹിഷനെക്കൊന്നതും സുംഭാദിയെ
പെട്ടെന്നു വധിച്ചതു മംബികാദേവിയല്ലോ.[2]
ആയതുകൊണ്ടുതന്നെ സംഗരേ നാരിമാർക്ക്
ആയുധമെടുത്തീടാമെന്നതും വന്നതല്ലോ.
വല്ലതും പറയാതെ പുരുഷനെന്നാകിൽ നീ
നില്ല നില്ലരക്ഷണം നേരിട്ടു രണാങ്കണേ
കൊല്ലുവൻ ഞങ്ങ"ളെന്നു കേട്ടു ദാരുകൻ പാരം
വല്ലാതെ കോപം പൂണ്ടു സായകവർഷം ചെയ്താൻ.
ശക്തി,വജ്രാ,സി,ഗദാ,ചക്ര,ശൂലങ്ങൾ[3] പിന്നെ
പ്രത്യേകം മാതൃക്കൾക്കു നേരായി പ്രയോഗിച്ചാൻ.
എല്ലാമേ ഖണ്ഡിച്ചവരപ്പോഴെ ദൈത്യേന്ദ്രനെ
നല്ല ബാണങ്ങൾകൊണ്ടു മൂടിനാരത്തുനേരം.

1. പെൺകീരി.

2. ഇവിടെ ആര്യദ്രാവിഡസങ്കല്പങ്ങൾ കലർത്തിയിരിക്കുന്നു. തോററങ്ങളിലും കളംപാട്ടുകളിലും സുംഭാദികളെക്കൊന്ന കഥ പറയുന്നില്ല.

3. "ശക്തിവജ്രാസികുന്തചക്രശൂലങ്ങൾ" (തി. പ.)

ദാരുകൻ ബഹുവിധം മായകൾ കാട്ടീടിനാൻ
50 ഘോരമായ് ദാവാനലൻ വന്നിതങ്ങൊരുദിശി;
ഭൂതവേതാളപ്രേതരാക്ഷസപിശാചന്മാർ[1]
52 ഭൂതലേ നിറഞ്ഞതിഘോരമായ് ശബ്ദിക്കുന്നു;
വാരികളൊരുദിശി വന്നാശു പരക്കുന്നു;
54 ഘോരസർപ്പങ്ങൾ പാഞ്ഞുവന്നാശു വിഴുങ്ങുന്നു;[2]
പർവ്വതങ്ങളും വന്നു വീഴുന്നു സേനാമദ്ധ്യേ;
56 സർവ്വലോകരു മിവകണ്ടതിഭയംപൂണ്ടാർ.
ഇത്തരം മായകണ്ടു കോപിച്ചു മഹേശ്വരി
58 നേത്രാഗ്നിതന്നിൽ മായയൊക്കയും ദഹിപ്പിച്ചാൾ.
പിന്നെ ത്തൻകരന്ധൃതമായീടും ത്രിശൂലത്താൽ
60 ഒന്നു കുത്തിനാൾ ദൈത്യൻ തന്നുടെ ഗളാന്തരേ.
അന്നേരം ദൈത്യഗളത്തിങ്കൽനിന്നൊരു രക്ത-
62 ബിന്ദു വീണിതു ചെന്നു ഭൂതലേ പതിച്ചപ്പോൾ
അതിൽനിന്നുത്ഭവിച്ചാരായിരം ദനുജന്മാ-
64 രതിവിസ്മയം വിധിവരവൈഭവമോർത്താൽ!
പിന്നെയും രക്തബിന്ദു വീണിതു തെരുതെരെ
66 മുന്നേതുപോലെ ത്തന്നെ ദൈത്യരുമുണ്ടാകുന്നു.
ശോണിതോ[3]ത്ഭവന്മാരാം ഘോരദാനവന്മാരാൽ
68 ക്ഷോണിയു മാകാശവും പൂർണ്ണമായ് ചമഞ്ഞുതേ.
എന്നതുകണ്ടു മാതൃസംഘവും ഭയത്തോടു-
70 മന്യോന്യമുരചെയ്താ"രെന്തിനിച്ചെയ്യേണ്ടു നാം;
രക്തസംഭവദൈത്യപൂർണ്ണമായ് മഹീതലം;
72 ശക്തിയും ദാരുകനു സമമുണ്ടിവർക്കെല്ലാം;

1. ഭാഷയിൽ പിശാചുക്കൾ എന്നാണ് സാധാരണ പ്രയോഗം. കാളിയുടെ ഭാഗത്തും ഒരു വേതാളത്തിനെ കാണുന്നുണ്ട്.

2. "പാറക്കുന്നു" (തി. പ.)

3. രക്തം.

രക്തബീജത്വ[1]മിവർക്കൊക്കെയുമുണ്ടായ്വരും;
74 നില്ലയില്ലിപ്പോളിവരോടു നാമതുമൂലം[2]
സത്വരം മറഞ്ഞു വാണീടുകെ"ന്നുരച്ചവർ
76 തത്രൈവ ഹിമാലയേ മറഞ്ഞു വാണീടിനാർ.[3]
മാതൃക്കൾ മറഞ്ഞൊരുനേരത്തു ദാരുകനും
78 പ്രീതനായേററം ചിരിച്ചിത്തരം ചൊല്ലീടിനാൻ.
"ഘോരന്മാരായ രക്തസംഭവന്മാരെക്കണ്ടു
80 നാരിമാർ ഭയത്തോടു മോടിപ്പോയൊളിച്ചുതേ!
ഘോരരാമിവരെക്കൊണ്ടെന്തിനിച്ചെയ്യേണ്ടതും
82 പോരിനായ്വന്ന ജനമൊക്കെയുമോടിയല്ലോ!"

എന്നതുകേട്ടനേരം മന്ത്രിമാരുരചെയ്താ-
84 "രിന്നിവർകളെ ദുർഗ്ഗരക്ഷക്കു നിയോഗിക്ക."

എന്നതുകേട്ടനേരം ദാരുകൻ ചൊല്ലീടിനാൻ
86 "മുന്നമേ ദുർഗ്ഗരക്ഷക്കുണ്ടല്ലോ ജനമേററം;
ആകയാലിന്നി സ്സ്വർല്ലോകത്തെ ദ്വേഷിപ്പാനായ്
88 വൈകാതെ കല്പിച്ചയച്ചീടേണമിവരെ നാം,
പോരിനായതുവന്ന നാരിമാരുടെ താത-
90 ന്മാരെക്കൊല്ലുവാനയച്ചീടേണമല്ലായ്കിലോ."
എന്നതുകേട്ട വൃദ്ധനായോരു മന്ത്രിചൊന്നാ-
92 "നിന്നിഹ സാഹസങ്ങൾ ചെയ്കിലോ നാശമുണ്ടാം.
വൈരിതൻ ബലമറിയാതെ സാഹസംചെയ്തു
94 വീരനാം ദശാനനനുന്മൂലനാശം[4]വന്നു."

---

1. രക്തത്തിൽനിന്നു് ഉൽപാദനംചെയ്യുക എന്ന സ്വഭാവം.

2. "നില്ലയില്ലിവരോടുനാമതുമൂലമേതും" (തി. പ.)

3. ഹിമാലയത്തിൽ മറഞ്ഞുവെന്നു പറഞ്ഞതിൽനിന്നു് ദാരുകരാജധാനി അവിടെയാണെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. അതു് പശ്ചിമാംബുധിയുടെ തീരത്താണെന്നു് മുമ്പു പറഞ്ഞിട്ടുണ്ടു് (പേജ് 147). സ്ഥലകാലങ്ങളെപ്പററി പൌരാണികന്മാർ അത്ര ക്ലേശിക്കാറില്ല.

4. 'ഉന്മൂലനാശ'ത്തിൽ ആവൃത്തിദോഷമുണ്ടെങ്കിലും പ്രയോഗംകൊണ്ടു് അതിനു സാധുത്വം വന്നിരിക്കുന്നു.

ഇത്തരമോരോന്നവർ ചൊല്ലി വാഴുന്നനേരം
തത്ര ചെന്നിതു ബലാൽ നാരദമഹാമുനി.

ദാരുകനതുനേരം പൂജിച്ചു മുനീന്ദ്രനെ[1]
പാരാതെ കുശലങ്ങൾ ചൊല്ലിയോരനന്തരം,
"ലോകവാർത്തകളെല്ലാം ചൊൽകെ"ന്നു പറഞ്ഞപ്പോ-
ളാകുലമെന്യേ മുനിശ്രേഷ്ഠനു മരുൾചെയ്താൻ :—
"ധാതാവു സത്യലോകേ സൌഖ്യമായ് വസിക്കുന്നു;
ഭൂതേശൻ കൈലാസാദ്രൌ വാഴുന്നു സുഖത്തോടും;
വൈകുണ്ഠലോകേ സുഖം വാഴുന്നു നാരായണ-
നാകുലമില്ലിവർക്കു മൂവർക്കും സുഖംതന്നെ.
മൂവരും സൃഷ്ടിസ്ഥിതിസംഹാരകർത്താക്കന്മാർ;
ദേവകളേയും പാലിച്ചീടുന്നതവരല്ലോ.
തൽപാദരജസ്സുകൾ ശിരസി[2] ധരിക്കിലോ
കെല്പേറും ദുരിതങ്ങളൊക്കയും നശിച്ചുപോം.
തൽകഥ പറകിലും കേൾക്കിലും ദുരിതങ്ങ-
ളൊക്കയും നശിച്ചീടും ശുദ്ധിയും വരുമല്ലോ."

ഇത്തരംകേട്ടു കോപംപൂണ്ടു ദാരുകൻ ചൊന്നാൻ:—
"നിസ്ത്രപനാകുന്ന നീ ചൊന്നതു പോരും! പോരും!
ആത്മജയോടുമൊത്തു നിത്യവും രമിക്കുന്ന
പത്മസംഭവൻ മഹാധന്യനെത്രയുമോർത്താൽ!
പൂജിച്ചു വേണ്ടതെല്ലാം നൽകിയ ബലിതന്നെ
വ്യാജേന ബന്ധിച്ചോരു ധർമ്മിഷ്ഠൻ നാരായണൻ!
ഭൂതപ്രേതങ്ങളോടുമൊന്നിച്ചു ചുടലയിൽ
പ്രീതനായ് നൃത്തംചെയ്തു ഭിക്ഷയുമേററു ശിവൻ,
ലജ്ജയെന്നിയെ ദിഗംബരനായ് നടക്കുന്ന
തിജ്ജന മറിഞ്ഞിട്ടില്ലെന്നതോ നിനച്ചു നീ?

1. തോററത്തിലും കളംപാട്ടിലും നാരദനെ സ്വീകരിക്കുന്നതു ഇത്ര ഭക്തി/യോടുകൂടിയല്ല.

2. "മൂർദ്ധ്നി" (തി. പ.)

താടിക്കാരുടെ ശീലമിങ്ങിനെയുള്ളൂ പണ്ടേ
പേടിപ്പിച്ചീടും ബുദ്ധിയില്ലാത്ത ജനങ്ങളെ.[1]
ഇത്തരം മമ ശത്രുസ്തുതിചെയ്യുന്നനിന്നെ
സത്വരം താടി കരിച്ചയച്ചീടേണമിപ്പോൾ."
എന്നരചെയ്തു കോപിച്ചവനമെഴുന്നേററാ-
നന്നേരം ഭയംപൂണ്ടു മറഞ്ഞു നാരദനും.
സത്വരം കൈലാസാദ്രൌചെന്നു ശങ്കരൻതന്നെ,
ചിത്തതാപേന വന്ദിച്ചിത്തരം ചൊല്ലീടിനാൻ :—
"ഫാലലോചന! പരമേശ്വര! ജയ! ജയ!
നീലലോഹിത![2] കാലനാശന! ജയ! ജയ!
ത്രൈലോക്യവാസികളായുള്ളോരു ജനങ്ങളെ
ത്രൈലോക്യനാഥ! പരിപാലിച്ചുകൊള്ളേണമേ!
സ്വൈരമായോരോദിശി സഞ്ചരിക്കുന്നോരു ഞാൻ
ദാരുകാസുരഗൃഹേ ചെന്നിതു യദൃച്ഛയാ.
വൃത്താന്തമെന്നോടവനോരോന്നേ ചോദിച്ചപ്പോൾ
മൃത്യുശാസന! തവ വൈഭവം ചൊററു ചൊന്നേൻ.
അന്നേരം കോപിച്ചവൻ നിന്ദിതുവടിതന്നെ
നിന്ദിച്ചു ചൊന്നവാക്കു ചൊല്ലുവാനാളല്ല ഞാൻ.
എന്നെയും ഭർത്സിച്ചവമാനിപ്പാൻ തുടന്നപ്പോൾ
വന്നൊരുഭീത്യാ മറഞ്ഞത്ര വന്നിതു ഞാനും.
താരകസുംഭദശാസ്യാദികളായുള്ളവ-
രാരുമേ നമ്മോടേവം ചൊല്ലിയതില്ല മുന്നം.
ഇത്തരമെങ്കിലിന്നു ലോകങ്ങൾ നശിച്ചുപോം.
മത്തരാമസുരന്മാക്കില്ലൊരു നാശമേതും.
ഘോരമായ് മാതൃഗണം സംഗരംചെയ്തശേഷം
ദാരുകരക്തോത്ഭവന്മാരായ ദാനവന്മാർ

1. "പേടിപ്പിച്ചുംടീടും ബുദ്ധിയില്ലാത്ത ജനങ്ങളെ" (തി. പ.) ഇതിന്നു പ്രകൃതത്തിൽ അർത്ഥമുണ്ടാക്കാൻ പ്രയാസമായിരിക്കുന്നു.

2. നീലനിറം കഴുത്തിലെവിഷം സൂചിപ്പിക്കുന്നു. ലോഹിതം (ചുകപ്പ്) ജടയുടെ വർണ്ണമായിരിക്കണം.

ക്ഷോണിയിൽ നിറഞ്ഞുള്ള കണ്ടോരു മാതൃക്കളും
ക്ഷീണതയോടും മറഞ്ഞൊളിച്ചു വസിക്കുന്നു.
ഇന്നതുമൂലം ദൈത്യവീരനെ സ്സംഹരിപ്പാ-
നന്യനെക്കണ്ടീല ഞാൻ നിന്തിരുവടിയെന്യേ.
വീരരാം പുരന്മാരെ[1] ഭസ്മമാക്കിയപോലെ
ദാരുകനേയും കൊന്നു പാലിക്ക ജഗത്രയം."
നാരദനേവംചൊന്ന സത്യവാക്കുകൾകേട്ടു
ദാരുകനോടു പാരം കോപിച്ചു പുരാന്തകൻ
ഘോരമായട്ടഹാസം ചെയ്യേഴനേററനേര-
മിരേഴുലോകങ്ങളും വിറച്ചു ഭയത്തിനാൽ.
നാലാമതദ്ധ്യായം ഞാൻ ചൊല്ലിനേൻ ചുരുക്കമായ്
പാലൊല്ലും മൊഴിമാരെ! ശേഷവും കേട്ടുകൊൾവിൻ!

നാലാമദ്ധ്യായം സമാപ്തം.



1. ത്രിപുരന്മാർ (വിദ്യുന്മാലി, താരകാക്ഷസ്സ്, കമലാക്ഷൻ). ഇവർ ശിവഭക്തന്മാരായിരുന്നുവെങ്കിലും ശിവന് അവരെ കൊല്ലേണ്ടതായിവന്നു—ദേവന്മാരുടെ സങ്കടം തീർക്കാനെന്നർത്ഥം !!

## അഞ്ചാമദ്ധ്യായം.

കാലാരി ഘോരരൂപം കയ്ക്കൊണ്ടു നില്ക്കുന്നേരം
ഫാലനേത്രത്തിൽനിന്നു ധൂമവും പുറപ്പെട്ടു;
വഹ്നിയും പുറപ്പെട്ടു വിഷ്ഫുലിംഗങ്ങളോടു-[1]
മൊന്നു സംഭ്രമിച്ചിതു ദേവതാപസന്മാരും.
അന്നേരം രുദ്രനേത്രം തന്നിൽനിന്നുത്ഭവിച്ചാ-
ളന്യൂനകോപമൂർത്തിയാകിയ ഭദ്രകാളി.
അഞ്ജനഗിരിപോലെ വളന്ന ദേഹത്തോടും,[2]
കഞ്ജരങ്ങളെക്കാതിലണിഞ്ഞ ശോഭയോടും,
എണ്ണമില്ലാത വക്ത്ര നേത്രങ്ങളോടു-,
മണ്ണവശബ്ദതുല്യ ഘോരശബ്ദങ്ങളോടും,
വഹ്നിജ്വാലാകുലങ്ങളായ നേത്രങ്ങളോടും,
സുന്ദരകാളമേഘതുല്യമാം വർണ്ണത്തോടും,
പർവ്വതതുല്യ കുചഭാരവും ധരിച്ചതി-
ദുർവ്വാരകോപത്തോടും കാളിയെ കണ്ടനേരം,
നാകികൾ ഭയത്തോടു മോടിയങ്ങൊളിച്ചിതു
ലോകങ്ങൾ വിറച്ചിതു, ശൈലങ്ങൾ പതിച്ചുതേ!
ഇത്തരം കാളിതന്റെ ഘോരമാംരൂപം കണ്ടു
ചിത്തവിഭ്രമംപൂണ്ടു ഗൌരിയുമരുൾചെയ്താൾ:—
"ബാലികേ! മമ സുതേ! ഘോരമാം തവരൂപം
മാലോകർ കണ്ടു ഭയപ്പെട്ടുതാ മണ്ടീടുന്നു.

---

1. തീപ്പൊരികൾ—തി. പതിപ്പിൽ, 'വിഷ്ഫുലിംഗങ്ങളോടു മൊന്നു സംഭ്രമിച്ചിതു, തൽപദം പണിഞ്ഞിതു ദേവതാപസന്മാരും'' എന്നാണ് പാഠം. അതു പ്രകാരം ധൂമത്തിനും സ്ഫുലിംഗങ്ങളുണ്ടെന്നു സങ്കല്പിക്കണം. സംഭ്രമിച്ചതും അവ തന്നെയാണെന്നു വരുത്തണം. പിന്നെ ശിവനെ അപ്പോൾ ശാന്തനാക്കുന്നതിൽ ഔചിത്യവുമില്ല.

2. തി. പതിപ്പിൽ ''അഞ്ജനഗിരിപോലെ ഘോരരൂപങ്ങളായ'' എന്നാണ് പാഠം കാണുന്നതു്. അപ്പോൾ ഈ വിശേഷണം കണ്ണുകൾക്കാണ്, കാളിക്കല്ല. കാളിയുടെ രൂപമാണ് നമുക്ക അറിയേണ്ടതു്. സംസ്കൃതഗ്രന്ഥത്തിൽ ''ഗാത്രം തദഞ്ജനമഹാചലസന്നികാശം'' എന്നാണ് കാണുന്നതു്. മ. മാ. പേജ്......

ആകയാലിന്നിക്കണ്ട രൂപത്തെസ്സംഹരിച്ചു
ലോകദർശനയോഗ്യരൂപത്തെ ധരിച്ചാലും!
മാതൃക്കളാറുപേരിന്നുള്ള വക്ക്രീയായി-
പ്രീതികൈക്കൊണ്ടു ചാമുണ്ഡാഖ്യയായ് വസിക്ക നീ.
പ്രീതിയോടേവം ഗൌരിതന്നുടെ വാക്യംകേട്ടു
മാതൃപാദത്തെ വന്ദിച്ചേറ്റവും വിനീതയായ്
ഘോരമാം നിജരൂപമപ്പോഴെ മറച്ചിതു.
പാരമാനന്ദംപൂണ്ടു ലോകവാസികളെല്ലാം.
ഏകവക്ത്രവും, മൂന്നു സുന്ദരനേത്രങ്ങളും,
കൈകളും പതിനാറുണ്ടായുധജാലത്തോടും,
ദിവ്യമാല്യാഭരണഭൂഷിതശോഭയോടും,
ദിവ്യരൂപയാം കാളിതന്നെക്കണ്ടതുനേരം.
നന്ദിച്ചു[1] മടിയിൽവെച്ചാശ്ലേഷംചെയ്തുകൊണ്ടു
വന്ന സന്തോഷത്തോടെ ശങ്കരനരുൾചെയ്തു :—
"കണ്ഠേകാളാഖ്യയുള്ളോരെന്നുടെ പുത്രിയായി-
ട്ടുണ്ടായ തവ 'കണ്ഠേകാളി'"[2]യെന്നല്ലോ നാമം,[3]
മൽഗളസ്ഥിതകാളകൂടത്തിൻ കാളവർണ്ണം
ത്വൽഗാത്രേ ശോഭിക്കയാൽ കാളിയെന്നൊരുനാമം,
ഭൈരവം[4] മമ കോപം മൂർത്തിയായ്‌വന്നതവ
ഭൈരവിയെന്നുമൊരു നാമമുണ്ടാകും ഭദ്രേ!
പിന്നെയും ഭദ്രകാളീ, ചാമുണ്ഡാ,ഭദ്രാദിയാം
നിന്നുടെ നാമങ്ങളുണ്ടസംഖ്യമറിഞ്ഞാലും!"
എന്നരുൾചെയ്തു കണ്ഠേകാളിക്കു ധരിപ്പാനായ്
സുന്ദരമായ ദന്തിചർമ്മവും നൽകീടിനാൻ.

1. തി. പതിപ്പിൽ "വന്ദിച്ചു" എന്നു കാണുന്നതു് പ്രമാദംതന്നെയാണു്. അച്ഛൻ മകളെ വന്ദിക്കുകയല്ലല്ലോ പതിവു്.

2. നാടോടിഭാഷയിൽ "കാണ്ടങ്കാളി"യെന്നാണു് പറയാറുള്ളതു്.

3. "കണ്ഠേകാളിയെന്നൊരുനാമമുണ്ടാകും തവ" എന്ന (തി. പ.) പാഠം മടിയിൽവെച്ചു പേരിടുന്ന സന്ദർഭത്തിനു യോജിച്ചതല്ല.

4 ഭയങ്കരം.

വന്ദിച്ചു കാളിതാനും താതനോടറിയിച്ചാ-
"ളിന്നു ഞാനെന്തുചെയ്ക വേണ്ടതെന്നരുൾചെയ്ക."
എന്നതുകേട്ടു മഹാദേവനുമരുൾചെയ്താ-
"നിന്നു നീ ദാരുകനാംദൈത്യനെ വധിക്കേണം!
ഖലനാമവനിരഞ്ചായിരംഗജതുല്യ
ബലവുമുണ്ടു മായാബലവുമുണ്ടു പാരം.[1]
നാരിമാക്കൊഴിഞ്ഞോക്കും കൊന്നുകൂടായ്കകൊണ്ടു
പാരാതെ ചെന്നവനെ വധിച്ചു വരിക നീ."
എന്നതുകേട്ടനേരം കാളിയുമുണത്തിച്ചാ-
"ളിന്നു ഞാൻ ഭവൽകൃപകൊണ്ടവൻ തന്നെക്കൊൽവൻ!
ഇന്നു വാഹനായുധസേനകൾ നൽകീടേണ-"
മെന്നതുകേട്ടനേരം ശങ്കരനരുൾചെയ്തു :—
"വക്രമായോരു ഖഡ്ഗം, തോമരം, ത്രിശൂലവും,
ചക്രവും, മുൽഗരവും, ചാപവു,മിവയെല്ലാം
ഇന്നു ഞാൻ നൽകീടുവൻ തൽസഹായാർത്ഥം പുന-
രൊന്നിച്ചു നൂറുകോടി ബ് ഭൂതങ്ങൾ ഗമിച്ചീടും.
പിന്നെയും കൂളികളും[2] പോന്നീടും നിരവധി
ചെന്നു നീയവരോടും ദൈത്യനെ വധിച്ചാലും.
എത്രയും ഘോരരൂപമായോരു വേതാളിതാ-
നുത്തരഭാഗേ കൈലാസാചലേ വസിക്കുന്നു.
ചെന്നവളുടെ കണ്ഠമേറി നീ ഗമിച്ചാലു-
മിന്നു കൌണ്ഡികൻ[3] കാട്ടിത്തന്നീടുമവളേയും."
എന്നതുകേട്ടനേരം കാളിയും താതൻതന്നെ
വന്ദിച്ചു നമസ്കരിച്ചാശിർവ്വാദവും വാങ്ങി!
ആയുധങ്ങളുംവാങ്ങി ബ് ഭൂതജാലങ്ങളോടും
വായുവേഗേനചെന്നാൾ കൈലാസോത്തരദേശേ.

---

1. "ബലമാണ്ടവൻ മായാബലവുമുണ്ടു പാരം" (തി. പ.)
2. ഭൂതങ്ങളുടെ വകഭേദം.
3. ഈ സ്ഥാനത്ത് കളംപാട്ടിൽ 'മുണ്ഡലിഭൂതത്തെ'നാണ്.

അന്നേരം തത്ര ശയിച്ചീടുന്ന വേതാളിയും
നന്ദിച്ചു കാളിതാനുമവളോടുരചെയ്തു:—

"സന്തതം കിടക്കുന്നതെന്തു നീ; തവ ഹൃദി
ചിന്തിതം നൽകീടുവനെന്നെ നീ വഹിച്ചാലും!"

എന്നതുകേട്ടു കാളിതന്നോടു ചൊന്നാളവ-
"ളിന്നേഴനേഴ്പ്പാനതുതെനിക്കു വിശപ്പിനാൽ.
കുക്ഷിപൂരണത്തിനു വേണ്ടതു നൽകീടുകി-
ലിക്ഷണം ഭവതിയെ വഹിച്ചുകൊണ്ടീടുവൻ.
എന്നല്ല ലോകങ്ങളിന്നൊക്കയും വഹിച്ചീടാ-"
മെന്നതുകേട്ടു ഭദ്രകാളിയുമരുൾചെയ്തു:—

"ദാരുകഗ്രഹേചെന്നു ദൈത്യവീരരെക്കൊന്നു
ചോരയും മാംസങ്ങളും വേണ്ടതു നൽകീടുവൻ.
ന്നൊച്ചു ന്തറായിരം ശവങ്ങൾ നൽകീടുവ-"
നെന്നുകേട്ടെഴുനേററു മോദേന വേതാളിയും
സ്നാനവുംചെയ്തു ഗിരിധാതുക്കളലംകരി-[1]
ച്ചാനന്ദമോടു[2] ലതാമാല്യവും ധരിച്ചുടൻ[3]
ഭദ്രകാളിയെ നിജ കണ്ഠത്തിൽ വഹിച്ചിതു;
ഭദ്രമായ് ഭൂതങ്ങളും വസിച്ചു പൃഷ്ഠഭാഗേ.
അന്നേരം നന്ദിമഹാകാളനാം പുറപ്പെട്ടു;
ഖിന്നതവെടിഞ്ഞാശു നടന്നു വേതാളിയും.
ഭൂതങ്ങളസംഖ്യമായ് പൃഷ്ഠത്തു വസിപ്പതു
വേതാളിയറിഞ്ഞതില്ലേതുമെന്തൊരു ചിത്രം!
വാദ്യങ്ങളോരോതരം ഘോഷിച്ചു ഭൂതങ്ങളു-
മുദ്യോഗത്തോടു മാർത്തുവിളിച്ചു പോകുന്നേരം

1. മലകളിലുണ്ടാവുന്ന ധാതുദ്രവ്യങ്ങൾ—കാവിമണ്ണുമുതലായവ, വേതാളിയുടെ കുറിക്കൂട്ടുകളായിരിക്കണം.

2. "ആമരവോടും ലതാമാല്യവും ധരിച്ചുടൻ" (തി. പ.) ഇതിൽ പ്രാസം പോയി.

3. വേതാളത്തിന്നു വള്ളികൊണ്ടാണ് മാല; പുഷ്പങ്ങൾകൊണ്ടല്ല.

കാനനേ മറഞ്ഞിരുന്നീടുന്ന മാതൃക്കളും
ക്ഷീണതയോടും[1] ചെന്നു കാളിയെ വണങ്ങിനാർ.
നന്ദിച്ചു കാളിതാനും സോദരിമാരെപ്പുണ-
ന്നന്യൂനമോദമവരൊന്നിച്ചു പുറപ്പെട്ടു.
മാതൃസേനകളോടും ഭൂതജാലങ്ങളോടും
മാതൃക്കളേഴുപേരും ദാരുകപുരം പുക്കാർ.
സത്വരം നാലുപുറം വളഞ്ഞു സൈന്യങ്ങളു-
മുത്തരദ്വാരിചെന്നു വാണിതു മാതൃക്കളും.
ഭൂതങ്ങളുടെ സിംഹനാദഘോഷങ്ങൾകൊണ്ടും,
മാതൃസേനകളുടെ ഞാണൊലിശബ്ദം[2]കൊണ്ടും,
വേതാളിതന്റെ 'ഹീ' 'ഹീ' ശബ്ദഘോഷങ്ങൾകൊണ്ടും,
ഭൂതങ്ങൾ മുഴക്കുന്ന ഭേരീശബ്ദങ്ങൾകൊണ്ടും,
ക്രൂളികളാക്കുന്നോരു ദുസ്സഹശബ്ദംകൊണ്ടും,
കാളിതന്നട്ടഹാസഘോരശബ്ദങ്ങൾകൊണ്ടും,
വാരണവാജിരഥനേമിഘോഷങ്ങൾകൊണ്ടും,
പാരമായ് വിറച്ചിതു മൂന്നുലോകവുമപ്പോൾ.
കാമിനി മനോദരിയൊന്നിച്ചു ദിവാനിശം
കാമലീലകൾചെയ്തു ദാരുകൻ വസിക്കുംപോൾ,
ഘോരശബ്ദങ്ങൾകേട്ടു സംഭ്രമിച്ചെഴുന്നേററു
കാരണമറിയാനായ് ദൂതനെ നിയോഗിച്ചാൻ.
ചെന്നവനുത്തരമാം ഗോപുരം കടന്നപ്പോൾ
നന്ദിതാൻ കണ്ടു പൊത്തിപ്പിടിച്ചു കോപത്തോടും,
താഡിച്ചങ്ങൊരുവൃക്ഷം കണ്ഠത്തിൽ കെട്ടിവിട്ടാൻ;
പീഡിച്ചു ദൂതൻചെന്നു ദാരുകനോടുചൊന്നാൻ.
"ദാനവരാജ! ശത്രുകാനനദാവാനല!
ദീനനാമെന്നെ പ്പരിപ്പാലിച്ചുകൊള്ളേണമേ.
വൈരികൾ പിടിപെട്ടു കണ്ഠത്തിൽ ബന്ധിച്ചോരു
ദാരുതൻ ഭാരംകൊണ്ടു ദീനതപെരുകുന്നു.

1. 'സേനകളോടും' (തി. പ.) 2. പേജ് 158, വരി 11.

നിത്യവും മദ്യപാനംചെയ്തു കാന്തയോടൊത്തു
മത്തരായ്‌വാഴുന്നവർ[1] വാർത്തയെന്തറിയുന്നു?
സംഖ്യയില്ലാത ശത്രുസേനകൾ ചുഴലവും
ശങ്കകൂടാതെ വന്നു നില്ക്കുന്ന രണത്തിനായ്,
ഏഴുനാരിമാരവർക്കാശ്രയമാകുന്നിതു-
മേഴിലുമൊരുനാരി നാഥയെന്നതും തോന്നും.
ആയവളുടെ ഗാത്രമഞ്ജനഗിരിസമ-
മായതപീനങ്ങ[2]ളായിരെട്ടു ഭുജങ്ങളും,
തീക്കനൽപോലെ വൃത്തനേത്രങ്ങൾ മൂന്നുണ്ടവൾ-
ക്കക്കരശ്മികൾ[3]പോലെ നാലുണ്ടു ദംഷ്ട്രങ്ങളും,
ഭൈരവനാദംകേട്ടാലേവരും വിറച്ചുപോം,
ഘോരയാമവൾക്കു പേർ കാളിയെന്നാകുന്നുപോൽ!
ശൂലചക്രാസിചാപാദ്യായുധങ്ങളുമുണ്ടു
കാലനിന്നൊരു നാരീരൂപമായ് വന്നപോലെ.
ഇന്നു ഞാൻ പലതരം പറഞ്ഞിട്ടെന്തുകാര്യം
ചെന്നവളുടെരൂപം കാണുമ്പോളറിഞ്ഞീടാം."

ഇത്തരം ദൂതവാക്യംകേട്ടു ദാരുകൻ ചെററു
ചിത്തസംഭ്രമംപൂണ്ടു ചിന്തചെയ്തുരക്ഷണം
ദൂതനെ സ്സാന്ത്വനംചെയ്തയച്ചോരനന്തരം
ചേതസ്സുമുറപ്പിച്ചു മന്ത്രികളോടു ചൊന്നാൻ :—

"വീരനാം നമ്മോടിന്നു സംഗരംചെയ്തീടുവാൻ
നാരിമാർ വന്നതോർത്താലെത്രയും ചിത്രം ചിത്രം.
ചെന്നരിസൈന്യമെല്ലാം സംഹരിച്ചാശു നിങ്ങൾ
കന്യകമാരെബ്ബന്ധിച്ചിങ്ങുകൊണ്ടന്നീടുവിൻ!"
ഇത്തരം ദാരുകന്റെ ശാസനം കേട്ടനേരം-
മുത്തമന്മാരായെട്ടു മന്ത്രികൾ പുറപ്പെട്ടാർ.



1. "മത്തരായ്‌വാഴുന്നവൻ" (തി. പ.)
2. നീണ്ടു തടിച്ചവ.
3. 'ശീതരശ്മികൾ' (തി. പ.) പ്രകൃതപാഠത്തിന്നു സ്വാരസ്യംകൂടും.

ധൂമ്രനും, ധൂമ്രാക്ഷനും, കരങ്കൻ, ജയന്ധനും,
താമ്രാക്ഷൻ, കൃപാണനും, ബാണനും, സ്ഥൂണൻതാനും,
എന്നിവരെട്ടു മന്ത്രിശ്രേഷ്ഠന്മാർ സൈന്യങ്ങളോ-
ടൊന്നിച്ചു പുറപ്പെട്ടു പോൎക്കളംപുക്കനേരം,
ഭൂതസംഘങ്ങളോടും കാളിയെക്കണ്ടവൎക്കു
ഭീതിയും വിസ്മയവും കോപവുമുണ്ടായ്വന്നു.
അന്തമില്ലാതെയുള്ള ദൈത്യസേനയെക്കണ്ടു
സന്തോഷത്തോടു ഭദ്രകാളിയുമലറിനാൾ.
ഭൈരവമായ കാളിതന്നുടെ നാദം[1]കേട്ടു
പാരതിൽ തെരുതെരെ വീണിതു ദാനവന്മാർ.
ഭൂതവൃന്ദവും ദൈത്യസേനയും തമ്മിൽ പിന്നെ
ചേതസി കോപത്തോടും സംഗരം തുടങ്ങിനാർ.
ശസ്ത്രാസ്ത്രവൃഷ്ടികൊണ്ടു മൂടിനാർ പരസ്പരം
ചിത്രമെന്നുരചെയ്താർ കണ്ടുനിന്നവരെല്ലാം.
ഖഡ്ഗസായകശൂലപട്ടസപരശ്വധ-
മുൽഗരപ്രാസഗദാതോമരവജ്രാദികൾ
അന്യോന്യം പ്രയോഗിച്ചതേറു സേനകൾക്കെല്ലാം
ഛിന്നമായ്വന്നു കാലും കരവുമുദരവും.
വീരരായുള്ള ജനം നേരെ പാഞ്ഞടുക്കുന്നു;
ഭീരുക്കളായുള്ളവരോടിയങ്ങൊളിക്കുന്നു;
ഘോരസംഗരംചെയ്തു ശൂരന്മാർ മരിക്കുന്നു;[2]
വാരണങ്ങളും ചത്തു ഭൂമിയിൽ പതിക്കുന്നു;
ചോരകളോരോവഴി പാരമായൊലിക്കുന്നു;
ഭൈരവിതന്റെ നാദം നീളവേ പരക്കുന്നു;
പല്ലുകൾ കടിക്കുന്നു; തല്ലുകൾ തടുക്കുന്നു;
വില്ലുകൾ കുലയ്ക്കുന്നു; നില്ലെന്നങ്ങുരയ്ക്കുന്നു;

1. 'നാദം' (തി. പ.) നാദത്തിന്നാണ് അധികം സ്വാരസ്യം.
2. ഈ രണ്ടുവരികൾ തി. പതിപ്പിലില്ല.

മുഷ്ടികൊണ്ടിടിക്കുന്നു; ദൃഷ്ടികൾ[1] ചുവക്കുന്നു;
കഷ്ടമെന്നുരക്കുന്നു; പെട്ടെന്നു[2] കിടക്കുന്നു;
അമ്പുകൾ തറക്കുന്നു; കമ്പംപൂണ്ടൊഴിക്കുന്നു;
വമ്പുകളുരക്കുന്നു; കമ്പിട്ടു കളിക്കുന്നു;
ഇത്തരമോരോ യുദ്ധഘോഷങ്ങളുണ്ടായതു
വിസ്തരിച്ചുരചെയ്യാനാവതല്ലൊരുവനും.

ഇത്തരം ഘോരമായസംഗരേ കാളിതാനും
ദൈത്യസേനയെക്കൊന്നു വീഴ്ത്തിനാൾ തെരുതെരെ.
പിന്നെ വേതാളിയോടു ചൊല്ലിനാൾ "വൈകാതെ നീ,
തിന്നാലും ശവമെല്ലാം രക്തപാനവും ചെയ്ക!
കൂളികൾ കൂടെപ്പോരു മവർക്കും കൊടുക്കെ"ന്നു
കാളിതൻ വാക്കുകേട്ടു മോദേന വേതാളിയും,
സത്വരം കൂളികളോടൊന്നിച്ചു പുറപ്പെട്ടു
രക്തപാനവുംചെയ്തു നൃത്തവും തുടങ്ങിനാൾ.
ദൈത്യന്മാരുടെ ശവസഞ്ചയം വേതാളിയും
പത്തുമമ്പതും നൂറുമൊന്നിച്ചു തിന്നീടിനാൾ.
എല്ലുകൾ കടിക്കുന്ന ശബ്ദഘോഷങ്ങൾ കേട്ടാൽ
പല്ലുകൾ വജ്രംകൊണ്ടു നിർമ്മിച്ചതെന്നുതോന്നും.
ഇത്തരമിരുനൂറുകോടി ദാനവശവം
സത്വരം ഭജിച്ചൊട്ടുതൃപ്തിയായ് വേതാളിയും,
രക്തൌഘനദികളിൽ മുങ്ങിയും കൂളിയിട്ടും[3]
രക്തപാനവുംചെയ്തു നൃത്തവും തുടങ്ങിനാൾ.
എന്നതുപോലെതന്നെ കൂളികൾ ദൈത്യശവം
തിന്നാശു രക്തപാനംചെയ്തതി തൃപ്തിപൂണ്ടാർ.
അനന്തരം കാളിതാനും ശൂലചക്രാസികളാൽ
കൊന്നു വീഴ്ത്തിനാൾ ദൈത്യമന്ത്രികളെണ്മരേയും.

---

1. 'ദംഷ്ട്റകൾ'' (തി. പ.) ദംഷ്ട്റകളുടെ നിറം മാറുന്നതാണോ? കോപംകൊണ്ട് കണ്ണുചുവക്കുന്നത് സ്വാഭാവികവുമാണ്.

2. മരിച്ച്.

3. ''ഊളിയിട്ടും'' (തി. പ.) വള്ളുവനാടൻഭാഷ 'ഉളിയിട്ട്' എന്നാണ്.

ചാകാതെയുള്ള ദൈത്യസേനകളോടിപ്പോയാർ;
202 നാകികൾ കാളിതന്നെ പുഷ്പവർഷവുംചെയ്താർ.

ദാനവസൈന്യങ്ങളെക്കൊന്നതു കണ്ടനേരം
204 സാനന്ദം മാതൃക്കളും കാളിയെ വാഴ്ത്തീടിനാർ.

നല്ലോരു ജയശ്രീയാം സഖിയോടൊരുമിച്ചു
206 കല്യാണമോടും തത്ര വാണിതു കാളിതാനും.

പഞ്ചമമദ്ധ്യായം ഞാൻ ചൊല്ലിനേൻ ചുരുക്കമായ്
208 ചഞ്ചലമിഴിമാരെ! ശേഷവും കേട്ടുകൊൾവിൻ!

അഞ്ചാമദ്ധ്യായം സമാപ്തം.

## ആറാമദ്ധ്യായം.

ദാരുകനിനിവന്നു കാളിയോടെതിൎത്തീട്ടും
പോരതിഘോരമായിട്ടുണ്ടാകമത്തുനേരം;
ഇന്നതു വഴിപോലെ കാണേണം നമുക്കെല്ലാ-
മെന്നുചിന്തിച്ചു ദേവവൃന്ദവും മുനിമാരും
ആകാശമാൎഗ്ഗേ വന്നു നിറഞ്ഞോരനന്തരം
ലോകൈകമാതാവായ കാളിയെ ക്കണ്ടീടിനാർ.
ദേവിയെക്കണ്ടു വന്ദിച്ചെത്രയും ഭക്തിയോടും
ദേവതാപസഗണം സ്തുതിച്ചു തുടങ്ങിനാർ :—
"ലോകനിൎമ്മാണസ്ഥിതിസംഹാരശീലേ! ദേവി![1]
ശോകനാശിനീ! ഭക്തവത്സലേ! നമോസ്തുതേ.
(രുദ്രകോപാഗ്നിജാതേ! ഭദ്രദായിനി! ശിവേ!
ഭദ്രകാളീതി ലോകവിശ്രുതേ! നമോസ്തുതേ.
പത്മസംഭവമുഖ സൎവ്വദേവാംശഭ്രതേ!
പത്മലോചനേ! പത്മഭൂഷണേ! നമോസ്തുതേ!)[2]
ചാമുണ്ഡാ,[3] ഭദ്രകാളീ ചണ്ഡികേ[4]ത്യാദികളാം
നാമങ്ങളുള്ള മഹാഭൈരവി! നമോസ്തുതേ!
വാരിജോത്ഭവവന്ദ്യേ! മാരനാശനനുതേ!
വാരിജനേത്രാനുജേ![5] നിൻപാദം വണങ്ങുന്നേൻ.
ദന്തഖണ്ഡിതദൈത്യേ![6] ദന്തികണ്ഡലധരേ!
സന്താപഹരേ! ദേവി! നിൻപാദം വണങ്ങുന്നേൻ.

---

1. "......സംഹാരെ! മഹാദേവി" (തി. പ.)

ഈ സ്തോത്രം ദേവിയെ സൃഷ്ടിസ്ഥിതിസംഹാരകൎത്ത്രിണിയായി സങ്കല്പിച്ചുകൊണ്ടാണ് ചെയ്യുന്നതു്. കാളിയെപ്പററി ഓരോകാലത്തുണ്ടായ സങ്കല്പങ്ങളെല്ലാം ഇതിൽ ഒതുക്കവാൻശ്രമിച്ചപോലിരിക്കുന്നു.

2. ഈ നാലുവരികൾ തി. പതിപ്പിൽ കാണുന്നില്ല.

3. ചണ്ഡൻ, മുണ്ഡൻ എന്ന അസുരരെക്കൊന്നുണ്ടായ പേരു്.

4. കോപശീല.

5. കൃഷ്ണാവതാരത്തിനു മുമ്പ് രോഹിണിയിൽ അവതരിച്ച ദേവിയെ സൂചിപ്പിക്കുന്നു.

6. ദന്തംകൊണ്ടു് ദൈത്യനെ ഖണ്ഡിച്ചവൾ (ബഹുവ്രീഹിസമാസം). ദാരുകവധം സൂചിപ്പിക്കുന്നു. ദാരുകവധം വിവരിക്കുന്ന ഗ്രന്ഥത്തിൽ ഇതു് ഈ ഘട്ടത്തിൽ അപ്രകൃതമാണ്.

ഷോഡശമഹാഭുജെ! ബഡവാനലമുഖെ![1]
ക്രീഡയാജിതദൈത്യെ! നിൻപാദം വണങ്ങുന്നേൻ.
ശൂലമുൽഗരഹസ്തെ! കാലകാലാക്ഷിജാതെ!
നീലജീമൂതവൎണ്ണെ! നിൻപാദം വണങ്ങുന്നേൻ.
ഘോരനാം മഹിഷനെ സ്സംഹരിച്ചതും നീയേ!
പോരതിൽ സുംഭാദിയെ സ്സംഹരിച്ചതും നീയേ!
രക്തബീജനെക്കൊന്നു രക്ഷചെയ്തതും നീയേ!
ശക്തനാം ഭണ്ഡാസുരൻ[2] തന്നെക്കൊന്നതും നീയേ!
ക്ഷോണിയായതും നീയേ! ലക്ഷ്മിയായതും നീയേ!
വാണിയായതും നീയേ! ഗൌരിയായതും നീയേ!
ഈരേഴുലോകങ്ങളിലുള്ളവയെല്ലാം നീയേ!
കാരുണ്യവാരാന്നിധേ! സൎവ്വവസ്തുവും നീയേ.
അവ്യക്തേ! വ്യക്തരൂപേ! നിൎഗ്ഗുണേ! ഗുണാശ്രയേ!
ഭവ്യഭൂതേശേ! വേദവേദാന്തവേദ്യേ! ശിവേ![3]
സച്ചിദാനന്ദരൂപേ! സത്യസങ്കല്പേ! നിത്യേ!
ത്വച്ചരണാംബുജം സദാ ശരണം നമോസ്തുതേ!"
ഇത്തരം പലവിധം സ്തുതിച്ചു ദേവാദികൾ
ചിത്തഖേദേന പിന്നെ കാളിയോടുണൎത്തിച്ചാർ :—
"ദാരുകദൈത്യേന്ദ്രനാൽ ക്ലിഷ്ടരാകിയ ഞങ്ങ-
ളാരുമിന്നൊരു ഗതിയില്ലാഞ്ഞു വലയുന്നു;
പാപികളായ ദൈത്യസഞ്ചയം ദിവാനിശം
താപസാശ്രമമെല്ലാം കൊള്ളിവെച്ചെരിക്കുന്നു;
രക്തമാംസങ്ങളഗ്നികുണ്ഡത്തിൽ നിറക്കുന്നു;
ഭക്തരാം മുനികളെ ഭൎത്സിച്ചു താഡിക്കുന്നു;
യജ്ഞങ്ങൾ മുടക്കുന്നു; വൃക്ഷങ്ങൾ മുറിക്കുന്നു;
യജ്ഞപാത്രങ്ങളെല്ലാം ഭേദിച്ചങ്ങെറിയുന്നു;

1. മുഖത്ത് ബഡവാഗ്നിയുള്ളവളെ! ബഡവാഗ്നി അതിശക്തിയോടുകൂടി സമുദ്രത്തിൽ കിടക്കയാണ്.—ഉഗ്രമൂൎത്തി എന്നു സാരം.

2. ഈ അസുരൻ മററുള്ളവരെപ്പോലെ പ്രസിദ്ധനല്ല.

3. 'ഭവ്യഭൂതെ! ഭൂതേശി! വേദൈകവേദ്യെ! ശിവേ!' (തി. പ.)

ആശ്രമാങ്കണെ മലമൂത്രങ്ങൾ നിറച്ചവ-
രശ്രമം മുനിപത്നിമാരെയും[1] ഹരിക്കുന്നു;
വാപികൾ കൂപങ്ങളും തീർത്ഥങ്ങളിവയെല്ലാം
പാപികൾ തൂർത്തീടുന്നു; കഷ്ടമെന്താവതോർത്താൽ.
ഇത്തരമവരോരോ ദുഷ്ടതചെയ്യുന്നതു
വിസ്തരിച്ചറിയിപ്പാനാവതല്ലൊരുവർക്കും.
നാകലോകവും[2] വിട്ടു നാകികളെല്ലാവരു-
മാകുലത്തോടു മുനിവൃന്ദവും ഭയത്തോടും
അന്നപാനാദികളും കൂടാതെ ഗുഹകളിൽ
ചെന്നൊളിച്ചനുദിനം വാഴുന്നു വിവശരായ്.
ലോകത്തെ രക്ഷിപ്പതിനിന്നവതാരംചെയ്ത[3]
ലോകനായികെ! തവ ചേതസി കരുണയാ
ദാരുകാസുരൻതന്നെ വധിച്ചു ലോകത്രയം
കാരുണ്യവാരാന്നിധേ! പാലിച്ചുകൊള്ളേണമേ."
ഇത്തരം ദേവഗണം സ്തുതിച്ചോരനന്തരം
ചിത്തകാരുണ്യംപൂണ്ടു കാളിയും മോദത്തോടും
ആനന്ദാമൃതപരിപൂർണ്ണമാം കടാക്ഷത്താൽ
ദീനരാമവർകളെ മന്ദമായ് കടാക്ഷിച്ചാൾ.
ദേവിതൻ കടാക്ഷമാമമൃതസേകംകൊണ്ടു
ദേവതാപസഗണമെത്രയുമാനന്ദിച്ചാർ.
ഭേരിദുന്ദുഭിമുഖവാദ്യഘോഷങ്ങൾകൊണ്ടും,
ഘോരരാംഭൂതഗണ സിംഹനാദങ്ങൾകൊണ്ടും,
വേതാളീമുഖോൽഗതദുസ്സഹശബ്ദംകൊണ്ടും,
ഭീതിപൂണ്ടിതു ലോകവാസികളെല്ലാവരും.
കാളിയും യുദ്ധത്തിനായുറച്ചു നിന്നീടിനാൾ.
മേളത്തിലദ്ധ്യായമിന്നാറു ഞാൻ ചൊല്ലീടിനേൻ.

ആറാമദ്ധ്യായം സമാപ്തം.

---

1. "അശ്രമമുനിപത്നിമാരെയും—" (തി. പ.) ഇവിടെ അശ്രമത്തിനു അർത്ഥമില്ല. അശ്രമം—പ്രയാസംകൂടാതെ. അവരോടെതൃക്കുവാൻ ആളില്ലാത്തതു കൊണ്ട് എന്നു സാരം.

2. 'നാഗലോകം' (തി. പ.) പ്രമാദമെന്നു സ്പഷ്ടം.

3. "ലോകത്തെ രക്ഷിപ്പതിനവതാരംചെയ്തോരു—" (തി. പ.)

## ഏഴാമദ്ധ്യായം.

മന്ത്രികളെട്ടുപേരും സംഗരേ മരിച്ചതു-
മന്തമില്ലാത്ത ദൈത്യസേനകൾ നശിച്ചതും.
കേട്ടതികോപംപൂണ്ടു ദാരുകൻ മഹാവീരൻ[1]
വാട്ടമെന്നിയെ പുറപ്പെട്ടിതു യുദ്ധത്തിനായ്.

സുന്ദരീമണിമൌലിയാകിയ മനോദരി
തന്നോടു രഹസ്യമായ് ദാരുകൻ ചൊല്ലീടിനാൻ :—
"പണ്ടു നാന്മുഖൻ മമ നൽകിയ മന്ത്രദ്വയ-
മുണ്ടതു ജപിക്കിലോ സംഗരേ ജയം വരും;
എന്നതുകൊണ്ടു നീയുമെപ്പോഴും ജപിച്ചാലു-
മിന്നു ഞാൻ മന്ത്രദ്വയം നിന്നോടു ചൊല്ലീടുവൻ.
ശത്രുക്കളറികിലോ മന്ത്രങ്ങൾ ഫലിച്ചീടാ,
സത്യമിന്നതുകൊണ്ടു ശ്രദ്ധമായ് ജപിക്ക നീ!
എന്നുരചെയ്തു മന്ത്രയുഗ്മവുമുപദേശി-
ച്ചന്യൂനരാഗം ഗാഢം പുണൎന്നു പുറപ്പെട്ടാൻ.
സൌവൎണ്ണ കിരീടഹാരാംഗദാദികളാലേ
സൎവ്വാംഗമലങ്കരിച്ചെത്രയും തേജസ്സോടും
ചിത്രമാംരഥം വലംവെച്ചതിലേറീടിനാൻ.[2]
ഛത്ര ചാമരങ്ങളും ശോഭിച്ചു ചുഴലവും
മേരുതന്മൂൎദ്ധ്നി സൂൎയ്യനുജ്വലിക്കുന്നപോലെ[3]
ദാരുകൻ മഹാരഥമദ്ധ്യത്തിൽ വിളങ്ങിനാൻ.
ദൈത്യദാനവസൈന്യമാകവേ പുറപ്പെട്ടാർ;
ധാത്രിയും ദൈത്യന്മാരാൽ പൂൎണ്ണമായ്വന്നിതപ്പോൾ.
ദാനവസേനകൾക്കു സംഖ്യയുമില്ല പാൎത്താൽ;
മാനവും ബലവുമുണ്ടേററവുമെല്ലാവൎക്കും.

1. 'മഹാരഥൻ' (തി. പ.)

2. പൌരാണികരുടെ പഴയ ആചാരം.

3. "മേരുതൻ മൂൎദ്ധ്നി സൂൎയ്യനുദിക്കുന്നതുപോലെ" (തി. പ.) ഇതു പ്രകൃതി വിരുദ്ധമാണ്.

വാരിധിതുല്യഘോഷ ദൈത്യസേനകളോടും,
ഭേരിദുന്ദുഭിമുഖ്യവാദ്യഘോഷങ്ങളോടും,
അഞ്ജനഗിരിയെക്കാളുന്നതഗാത്രന്മാരാം
കുഞ്ജരകോടിയോടു മർബ്ബുദ[1]രഥത്തോടും,
സംഖ്യയില്ലാത ഖര[2]വാജിവൃന്ദങ്ങളോടും,
ശങ്കയും കൈവെടിഞ്ഞു ദാരുകൻ ഗമിച്ചുടൻ
ഉത്തരഭാരദേശം കടന്നു ചെന്നനേരം
തത്ര കാളിയെക്കണ്ടു വിസ്മയം പൂണ്ടീടിനാൻ.
സംഖ്യയില്ലാത ദൈത്യശവങ്ങൾ കിടപ്പതു
സങ്കടത്തോടു കണ്ടു കോപിച്ചു ദാരുകനും.
ഭൈരവനാദത്തോടും കാളിയോടുരചെയ്താ-
"നാരു നീ? ദൈത്യന്മാരെ കൊല്ലുവാനെന്തുമൂലം?
ഇന്ദ്രജാലങ്ങൾകൊണ്ടോ, മായകൾകൊണ്ടോ, ചൊല്ലീ-
ടിന്നു നീ ദൈത്യന്മാരെക്കൊന്നതു മഹാമൂഢേ!
ഇന്നിവയൊന്നല്ലാതെ നാരിമാൎക്കുണ്ടോ വീൎയ്യ-
മെന്നുമേ നാരീജനം ജയിച്ചു കേൾപ്പില്ല ഞാൻ!
വിക്രമമുണ്ടെന്നൊരു ഗൎവ്വമുണ്ടെന്നാകിലോ
നില്ക്ക! നില്ക്ക! നീ മമ മുന്നിലിന്നരക്ഷണം.
പെണ്ണുങ്ങളായവരെ കൊല്ലരുതതുകൊണ്ടു
കൎണ്ണനാസികാച്ഛേദംചെയ്തു ഞാൻ വിട്ടീടുവൻ!"
ഇത്തരമുരചെയ്തു ദാരുകൻ കോപത്തോടു-
മസ്ത്രശസ്ത്രങ്ങൾകൊണ്ടു വൎഷവും തുടങ്ങിനാൻ.
ദാരുകാസ്ത്രങ്ങളെല്ലാം ഖേദിച്ചു കാളിതാനും[3]
ഘോരസായകവൎഷംചെയ്തുകൊണ്ടലറിനാൾ.
അസ്ത്രങ്ങളൊന്നും ഫലിച്ചീടാഞ്ഞു ദൈത്യേശ്വരൻ
ചിത്തത്തിലോൎത്തു ദിവ്യാസ്ത്രങ്ങളെ പ്രയോഗിച്ചാൻ.

1. പത്തുകോടി.
2. കഴുത.
3. 'കാണിനേരം' (തി. പ.) ഈ പാഠംകൊണ്ടു അന്വയത്തിന്നു വിഷമമുണ്ടു.

ആസുരം, ദൈത്യാസ്ത്രവും, രാക്ഷസം, പൈശാചവും,
ഭാസുരം, മായാസ്ത്ര, മിത്യാദിയാം ദിവ്യാസ്ത്രങ്ങൾ
ദൈത്യേന്ദ്രൻ പ്രയോഗിച്ചതൊക്കയും കാളിതാനും
പ്രത്യസ്ത്രമെയ്തു നശിപ്പിച്ചതു കണ്ടനേരം,
സത്വരം ബ്രഹ്മദണ്ഡമെടുത്തു, ഭക്തിയോടു-
മുത്തമമന്ത്രദ്വയം ജപിച്ചു, ദാരുകനും
"ഇന്നു നിന്നുടെ ഗാത്രം ഭസ്മമാക്കീടുവൻ ഞാൻ!"
എന്നുരചെയ്തു, ബാഹുവീര്യമോടയച്ചുതേ!
കല്പാന്താനലപ്രഭമായീടും ബ്രഹ്മദണ്ഡം
കെല്പോടു വരുന്നതു കണ്ടോരു ദേവന്മാരും,
താപസന്മാരും, വിപ്രവൃന്ദവും, ഭയപ്പെട്ടു
താപേന വിരിഞ്ചനെ സ്തുതിച്ചു ചൊല്ലീടിനാർ:—
"പങ്കജാസന! ജയ! പങ്കനാശന! ജയ!
സങ്കടം തീർത്തു പാലിക്കേണമേ! ജഗത്ത്രയം.
ഉത്തമം തവദണ്ഡം നിന്തിരുവടി മുന്നം
ദൈത്യനു കൊടുക്കയാൽ വന്നിതു നാശമേവം.
ഘോരമാം ദണ്ഡമിന്നു ഭൈരവിയുടെ നേരെ
ദാരുകനയച്ചതു പാരമായ് ജ്വലിക്കുന്നു.
പ്രത്യസ്ത്രമില്ലായ്കയാൽ നിന്നുടെ കരുണയാ
സ്വസ്തിനൽകേണം ഭദ്രകാളിക്കും ലോകങ്ങൾക്കും."
ഇത്തരമെല്ലാവരും പ്രാർത്ഥിച്ചു നില്ക്കുന്നേര-
മെത്രയും മന്ദഗതിയായ്‌വന്നു മഹാദണ്ഡം.
അപ്പോഴേ കാളിതാനും യുദ്ധഭൂമിയിൽനിന്നു
വില്പാടു[1]വാങ്ങി ശ്രമം തീർപ്പാനായിരിക്കുംപോൾ
സത്വരം കാത്യായനീദേവിയു മെഴുന്നെള്ളി
പുത്രിയാം കാളിയോടു സാദരമരുൾചെയ്തു:—
"എന്തു നീ യുദ്ധമുപേക്ഷിച്ചുപോന്നതു വത്സെ!
ഹന്ത! തേ പരിശ്രമ മേററമുണ്ടാകകൊണ്ടോ?

1. ശരമെയ്താൽ ചെല്ലുന്ന ദൂരം. 'പില്പാട്ട്' എന്ന തി. പ. പാഠത്തിന് പ്രകൃതത്തിൽ അർത്ഥമില്ല.

ദാരുകൻതന്നെ വധിച്ചീടുവാനുപായം ഞാൻ
പാരാതെ ചൊല്ലീടുവൻ ഖേദിക്കവേണ്ട ബാലെ!
ഉത്തമങ്ങളായ് രണ്ടു മന്ത്രങ്ങൾ ദാരുകനു
ചിത്തമോദേന പണ്ടു നൽകിനാൻ ചതുർമ്മുഖൻ.
ഉത്തമമന്ത്രദ്വയം ഗ്രഹിക്കാതൊരുനാളും
ദൈത്യവീരനെക്കൊൽവാനാവതല്ലൊരുവൎക്കും.
ദാരുകൻതന്റെ കാന്തയാകിയ മനോദരി
സാരമാം മന്ത്രദ്വയം ഗ്രഹിച്ചു ജപിക്കുന്നു.
ചെന്നവളോടു നന്നായ് പറഞ്ഞു മന്ത്രദ്വയ-
മിന്നു ഞാൻ ഗ്രഹിച്ചിങ്ങു വരുവൻ വൈകീടാതെ."

എന്നരുൾചെയ്തു തത്ര മറഞ്ഞു കാത്യായനി
ചെന്നിതു മനോദരിതന്നുടെ ചാരത്തിങ്കൽ.
വിപ്രകന്യകാവേഷം പൂണ്ടൊരു ഗൌരിതന്നോ-
ടപ്പൊഴേ മനോദരി ചോദിച്ചാൾ മധുരമായ്:—
"ബന്ധുരകളേബരേ! ബന്ധുകസമാധരി!
സിന്ധുരസമഗതേ! ബാലികേ! നീയാരെടോ?
എന്തു നീയിത്ര കൃശയാവതിന്നൊരുമൂല-
മെന്തു നിന്നഭിലാഷമെന്നതും ചൊല്ലീടുക?"

എന്നതുകേട്ടവളും മന്ദമായുരചെയ്താ:—
"ളിന്നു ഞാനൊരു വിപ്രകന്യയാകുന്നു ഭദ്രേ!
എത്രയും ദരിദ്ര ഞാനെന്നതുമൂലം മമ
ഗാത്രമിത്തരം കൃശമായതെന്നറിഞ്ഞാലും."

എന്നതുകേട്ടു മനോദരിയും ചൊല്ലീടിനാ-
"ളിന്നു നീ വൈകീടാതെ ഭോജനംചെയ്ക ബാലേ!
നിന്നുടെ ദാരിദ്ര്യങ്ങളൊക്കയും തീൎത്തീടുവ-"
നെന്നതു കേട്ടനേരം കന്യകതാനും ചൊന്നാൾ:—

"ദാനവേശ്വരനായ ദാരുകൻ നിയോഗത്താൽ
ഞാനിന്നു വന്നതെന്നു ധരിക്ക മനോഹരേ!

എത്രയും ഘോരമായ സംഗരത്തിങ്കൽ തവ
ഭർത്താവു പരവശനായിതെന്നറിഞ്ഞാലും.
ഉത്തമങ്ങളായ് രണ്ടു മന്ത്രങ്ങൾ ദൈത്യേശപര-
ന്നത്തമേ! നിനക്കുപദേശിച്ചേനെന്നുചൊന്നാൻ.
ഇന്നവൾതന്നെ മന്ത്രം ജപിച്ചാൽ മതിവരാ,
ചെന്നു നീകൂടെ മന്ത്രം ഗ്രഹിച്ചു ജപിച്ചാലും!
എന്നവൻ ചൊൽകമൂല മിന്നു ഞാനതുവന്നേൻ.
ധന്യേ! നീ മന്ത്രദ്വയമുപദേശിക്ക മമ.
എത്രയും ഭക്തിയോടും ജപിച്ചീടുവൻ ഞാനു-
മത്രയുമല്ല പുനരൊന്നുണ്ടു കേട്ടീടുന്നു :—
മംഗലമന്ത്രദാനം ചെയ്യുന്ന നാരിമാൎക്കു
മംഗല്യസൂത്രനാശമെന്നുമേ വന്നുകൂടാ.
ഉത്തമമന്ത്രദാനം ചെയ്കയാൽ നാരീജന-
മെത്രപേരുണ്ടു ഭർത്താവൊന്നിച്ചു സുഖിച്ചവർ.
എന്നതുകൊണ്ടു മന്ത്രദാനം നീ ചെയ്തീടുക
നിന്നുടെ ഭർത്താവിന്നു ഗുണങ്ങൾ വരുവാനായ്.
പോരതിൽ ജയിച്ചു നിൻ ഭർത്താവു വന്നാൽ മമ
ദാരിദ്ര്യമെല്ലാം തീരുമില്ല സംശയമേതും."

ഇത്തരമവളുടെ ചാരുവാക്യങ്ങൾകേട്ടു
ചിത്തവിശ്വാസം വന്നകാരണം മനോദരി
വിപ്രകന്യകാവേഷം ധരിച്ച കാത്യായനി-
ക്കപ്പൊഴേ മന്ത്രദ്വയമുപദേശിച്ചീടിനാൾ.

അന്നേരമവൾചൊന്നാ"ളാരുമേയറിയാതെ
ചെന്നു ഞാൻ വനംതന്നിലിരുന്നു ജപിച്ചീടാം."
എന്നുരചെയ്തു മറഞ്ഞപ്പൊഴേ കാത്യായനി
ചെന്നാശു കാളിക്കുപദേശിച്ചാൾ മന്ത്രദ്വയം.

ഉത്തമമന്ത്രദ്വയം ഗ്രഹിച്ചോരനന്തരം
എത്രയും മോദംപൂണ്ടു കാളിയും കോപത്തോടും,

ഘോരമായാൎത്തു രണഭൂമിയിൽചെന്നു ബാണ-
ധാരകൾകൊണ്ടു ദൈത്യരാജനെ മൂടീടിനാൾ.
തേരുമായുധങ്ങളും ചാപവും പൊടിഞ്ഞുപോയ്
പാരമാമഴൽപൂണ്ടു ദാരുകൻ ഭയത്തോടും,
ഘോരമാം ബ്രഹ്മദണ്ഡമയച്ചാനതുകണ്ടു
ഘോരബാണങ്ങൾകൊണ്ടു കാളിയും തടുത്തുതേ!
ഉഗ്രമാം ബ്രഹ്മദണ്ഡം നിഷ്ഫലമായനേരം
വ്യഗ്രതപൂണ്ടു ചിത്തേ നിനച്ചാനസുരേന്ദ്രൻ.
ഘോരമാം ബ്രഹ്മദണ്ഡം നിഷ്ഫലമായമൂലം
വൈരികളറിഞ്ഞിതു മന്ത്രമെന്നതു നൂനം.
ഇന്നതു ചോദിക്കേണമെന്നോൎത്തു ദൈത്യേന്ദ്രനും
ചെന്നാശു മണ്ഡോദരിതന്നോടു ചോദ്യംചെയ്താൻ.
"മാനിനീകുലമൌലിമാലികേ! മനോഹരേ!
മീനലോചനേ! മമ വല്ലഭേ! മണ്ഡോദരീ!
പോരിനായ്പുറപ്പെട്ടു ഞാനങ്ങു പോയശേഷ-
മാരെന്നാകിലുമത്ര വന്നിതോ? ചൊൽക ബാലേ!"

അന്നേരം മണ്ഡോദരി ചൊല്ലിനാ"ളൊരുവിപ്ര-
കന്യക തവനിയോഗത്തിനാലത്ര വന്നാൾ.
"സംഗരേ മമ ജയം വന്നുകൂടുവാനിന്നു
മംഗലമന്ത്രദ്വയം ഗ്രഹിച്ചു ജപിക്കേണം!"
എന്നു നീ പറഞ്ഞയച്ചോരു വാൎത്തകളവ-
ളെന്നോടു രഹസ്യമായ്ചൊന്നതു കേട്ടു ഞാനും
നല്ലൊരു മന്ത്രദ്വയം ഞാൻ ഗ്രഹിച്ചതു ഭവാൻ
ചൊല്ലാതെയവളറിഞ്ഞീടുകയില്ല നൂനം
എന്നുറച്ചവൾക്കുപദേശിച്ചേൻ മന്ത്രയുഗ്മം
പിന്നെ മററാരുമത്ര വന്നതില്ലറിഞ്ഞാലും."
എന്നതുകേട്ടു പാരം തളൎന്നു ദാരുകനും
വന്ന സന്താപത്തോടും കാന്തയോടുരചെയ്താൻ :—

"അയ്യയ്യൊ! ചതിച്ചിതു കാളിയും ഭവതിയെ
പൊയ്യല്ല മമ മൃത്യുകാലവുമടുത്തുതേ!
കന്യകയായിവന്നു കാളിതാൻ മന്ത്രദ്വയം
നിന്നോടു പഠിച്ചതും, ഞാനയച്ചതുമില്ല.
വൈരികൾ മന്ത്രമറിഞ്ഞീടുകിൽ മരിക്കെന്നു
വാരിജോത്ഭവൻ പണ്ടു ശാപവും മമ നൽകി.
ഇന്നു നീ മമ മരണത്തിനു മൂലമായി
വന്നിതു, ദൈവഗതിയാരാലുമൊഴിക്കാമൊ?
മൃത്യുവന്നീടുമെന്നു ഖേദവും നമുക്കില്ല;
മൃത്യുവില്ലാതെയാരുമില്ലല്ലോ ജനിച്ചതിൽ.
വാരിജവിലോചനേ! നിന്നോടുമൊത്തു കളി-
ച്ചേറിയകാലം സുഖത്തോടു ഞാൻ വാണീടിനേൻ.
ഇന്നു ഞാൻ മരിച്ചീടും; പിന്നെ നീ താതൻ തന്റെ
മന്ദിരെ ചെന്നു വസിച്ചായുസ്സുകഴിച്ചാലും.
നാരിയാലവധ്യത്വം മുന്നം ഞാൻ വരിച്ചീല,
നാരിയാം കാളി മമ മൃത്യുവെന്നതുന്നൂനം."

ദാരുകനേവമുരചെയ്തു വാണീടുന്നേരം
ഘോരശബ്ദങ്ങളോടും ക്രൂളികൾ ഭൂതങ്ങളും,
ഭൈരവിനിയോഗത്താൽ ദാരുകപുരമെല്ലാം
വീറോടു തകർത്തിതു തൂർത്തിതു കിടങ്ങുകൾ.
ഗോപുരഹർമ്മ്യപ്രാസാദാസുരഗൃഹങ്ങള-
മാപണഗജവാജിശാലകൾ ദുർഗ്ഗങ്ങളും
പിന്നെയുമുള്ളതെല്ലാം തകർക്കുന്നതുകണ്ടു
വന്നൊരുകോപത്തോടും ദാരുകൻ പുറപ്പെട്ടാൻ.
മുമ്പിലുൾപ്പുക്കു തടുത്തീടിനാൾ മനോദരി
വമ്പനാമവനതുമാദരിയാതെ ശീഘ്രം
തേരതിലേറിപ്പുറപ്പെട്ടോരു സമയത്തു
ഘോരദുന്നിമിത്തങ്ങൾ കണ്ടിതു പലതരം:—

ചോരകൾ വർഷിച്ചിതു മേഘങ്ങൾ രഥോപരി;
ഘോരമായ് പ്രതികൂലം വീയിനാൻ പവനനും;
കേതുവും മുറിഞ്ഞിതു; ചാപവും പതിച്ചുതേ;
സൂതഹസ്തത്തിൽനിന്നു വീണിതു ചമ്മട്ടിയും;
അശ്വങ്ങൾക്കെല്ലാററിനും കണ്ണുനീരൊഴുകുന്നു;
വിശ്വവുമന്ധകാരപൂർണ്ണമായ്‌വന്നിതപ്പോൾ;
വാമമായ് രഥോപരി ഗൃദ്ധ്രങ്ങൾ പറക്കുന്നു;
ഭീമനാദങ്ങൾ ഘോഷിച്ചീടുന്നു ജംബുകന്മാർ;
ഉൽക്കകൾ പതിക്കുന്നു; ഭൂമിയും ചലിക്കുന്നു;[1]
ദിക്കെല്ലാം ജ്വലിക്കുന്നു; വൃക്ഷങ്ങൾ പതിക്കുന്നു;[2]
സന്തതമുപശ്രുതി[3] കേൾക്കുന്നു വിരുദ്ധമാ-
യന്തകദൂതന്മാരെക്കാണുന്നു ദിശി ദിശി;
ഘോരമായ് കരയുന്നു കാലകുക്കുടങ്ങളും;[4]
കാരണമെന്ന്യേ ഭുവി വീഴുന്നു ദാനവന്മാർ;
ശാരികമാരും യുദ്ധേ ദാരുകൻ മരിക്കെന്നും
ഭൈരവി ജയിക്കെന്നും ചൊല്ലുന്നു ഗൃഹംതോറും;
ദാരുകവാമാംഗങ്ങളൊക്കയും ചലിച്ചിതു;
കാരണമെന്ന്യേ മലമൂത്രശുക്ലങ്ങൾ വീണു;
പിന്നെയും ദുർന്നിമിത്തം കണ്ടിതു പലതര-
മൊന്നുമാദരിയാതെ ദാരുകൻ നടകൊണ്ടാൻ.
ദൈത്യസേനകളോടും യുദ്ധഭൂമിയിൽച്ചെന്നു
ദൈത്യേന്ദ്രൻ കാളിതന്നോടേററിതു വിധിബലാൽ.
അസ്ത്രശസ്ത്രൗഘവർഷം ചെയ്തുകൊണ്ടിരുവരു-
മെത്രയും കോപത്തോടും സംഗരം ചെയ്യുന്നേരം

1. 'ദിക്കെല്ലാം ചലിക്കുന്നു' (തി. പ.)

2. തി. പതിപ്പിൽ ഈ വരി പൂർണ്ണമല്ല.

3. എന്തിനെങ്കിലും പുറപ്പെടുമ്പോൾ യദൃച്ഛയാ കേൾക്കുന്നശബ്ദം.

4. 'കാകകുക്കുടങ്ങൾ' (തി. പ.) കാക്കയും കോഴിയും ശബ്ദിക്കുന്നതു് അമംഗളമായി കരുതാറില്ല. ഇവിടെ 'കാലംകോഴിയെ'യാണ് സൂചിപ്പിക്കുന്നതു്. അതു കൂകുന്നതു് മരണസൂചകമാണെന്നു പ്രസിദ്ധവുമാണ്. തി. പ. പാഠം പ്രമാദം തന്നെയാണ്.

ദാരുകരക്തോത്ഭവന്മാരായ ദൈത്യന്മാരെ
ഘോരവേതാളിതാനും തിന്നതിന്നൊടുക്കിനാൾ.
ലക്ഷം ദാനവന്മാരെ[1] നിത്യവും വേതാളിതാൻ
ഭക്ഷിക്കും കൂളിതാനും തിന്നീടും നൂറുപേരെ.
ദേവിയും ദാരുകനും ചെയ്ത സംഗരംകണ്ടു
ദേവവൃന്ദവും മുനിവൃന്ദവും പുകഴ്ത്തിനാർ.
ക്രോധമോടിരുപത്തിരണ്ടുരാപ്പകലവർ
ബാധയെന്നിയെ യുദ്ധം തുല്യമായ്ചെയ്തശേഷം,
ദാരുകൻ ബ്രഹ്മദണ്ഡം കരത്തിലെടുത്തപ്പോൾ
കാരണമെന്യേ ദണ്ഡം ഭൂമിയിൽ പതിച്ചുപോയ്.
അന്നേരം കാളിയോടു ദാരുകൻ ചൊല്ലീടിനാൻ :—
"നന്നനന്നഹോ,[2] നിന്റെ മായകൾ ദുരാശയെ!
ഇന്നു പത്മജദണ്ഡം ഭൂമിയിൽ പതിപ്പിച്ച
നിന്നുടെ കണ്ഠം ശക്തിദണ്ഡത്താൽ മുറിപ്പൻ ഞാൻ.
അല്ലെന്നാകിലോ കണ്ണു നാസികാ കുചങ്ങൾ ഞാൻ
ഭല്ലങ്ങൾ[3]കൊണ്ടു മുറിച്ചീടുവൻ കണ്ടാലും നീ.
എന്നിയെ നിഗളത്താൽ[4] ബന്ധിച്ചു കാരാഗൃഹം
തന്നിലിട്ടടപ്പാനും ദണ്ഡമില്ലെനിക്കേതും.
വാരിധിയോടു കൂപമെതിർക്കുന്നതുപോലെ,
വീരനാം സിംഹത്തോടു ശശമെന്നതുപോലെ,
ദന്തീന്ദ്രനോടു മേഷം[5] ചെന്നെതിർക്കുന്നപോലെ,
ഹന്ത! വായസം[6] വൈനതേയനോ[7]ടെന്നപോലെ.
[8]വീരനായ് ലോകത്രയനാഥനാം നമ്മോടിന്നു
പോരിനു നാരിയാം നീ വന്നതു ചിത്രം! ചിത്രം!"



1. 'യക്ഷദാനവന്മാരെ' (തി. പ.) പ്രമാദം.
2. 'നന്നനന്നോടോ' (തി. പ.)
3. മഴുവിന്റെ ആകൃതിയിലുള്ള അമ്പ്.
4. ചങ്ങല. 'എന്നിയെ ഗളത്തിങ്കൽ' (തി. പ.)
5. ആട്. "മേഷമെതിർക്കുന്നതുപോലെ" (തി. പ.)
6. കാക്ക.
7. ഗരുഡൻ, വിനതയുടെ മകനായതുകൊണ്ട്.
8. 'വീരനാം ലോകത്രയപാലനാം' (തി. പ.)

ഇത്തരം കേട്ടനേരം കാളിയും ചൊല്ലീടിനാ-
ളത്തലില്ലെനിക്കേതു മൊത്തതു ചൊല്ലീടുനീ.
"മൃത്യുപാശേന ബദ്ധരാകിയ ജനങ്ങളും
മത്തന്മാരായവരും വല്ലതും ചൊല്ലുമല്ലോ.
കാലപാശത്താൽ ബദ്ധനായ നീ വൈകീടാതെ
മൂലസംഛിന്നവൃക്ഷ[1]തുല്യമായ്പതിച്ചീടും!
പങ്കജാസനവരംകൊണ്ടു നീ ഞെളിയേണ്ട,
ശങ്കയില്ലതിൻഫലമൊക്കയും നശിച്ചതേ!
അത്യുഗ്രമായ മമ ശൂലപാതങ്ങളേററാൽ
മൂത്തികൾ മൂന്നുപേരെന്നാകിലും ജീവിക്കുമോ?
കണ്ഠസംസ്ഥിതപ്രാണ[2]നായതിഭീതാത്മാവായ്-
കണ്ഠനായ് ശഷ്പ[3]സമനായനീയെന്തുപിന്നെ?"
ഇത്തരമുരചെയ്തു ഭൂമിയിൽ കിടക്കുന്നോ-
രുത്തമബ്രഹ്മദണ്ഡമെടുത്തു കാളിതാനും
ദാരുകവക്ഷസ്സിങ്കലൊന്നടിച്ചതുനേരം
പാരമായ് വിറച്ചവൻ ഭൂമിയിൽ പതിച്ചുപോയ്.
പിന്നെയങ്ങെഴുനേററു ഭീതിയോടോടീടിനാ-
നിന്നു ഞാനേഴദ്ധ്യായം ചൊല്ലിനേൻ കേട്ടപോലെ.

ഏഴാമദ്ധ്യായം സമാപ്തം.

1. മരടററമരം.
2. കഴുത്തുവരെ എത്തിയ പ്രാണൻ.
3. ഉണങ്ങിയ പുല്ല്. 'ശഷ്പസമനായവനെന്തുപിന്നെ' (തി. പ.)

## എട്ടാമദ്ധ്യായം.

പേടിച്ചു ദൈത്യവീരനോടീടുന്നതുകണ്ടു
ക്രൂദ്ധയായടുത്തിതു കാളിയും കോപത്തോടും.
പത്തുദിക്കിലുമോടി വലഞ്ഞു ദാരുകനും
തത്രൈവ മറഞ്ഞാശു പാതാളം പുക്കീടിനാൻ.
നീളവേ നോക്കുന്നേരം ദൈത്യനെ ക്കാണായ്കയാൽ
കാളിയും ഭൂമിതന്നിലിരുന്നു ചിന്തിച്ചതേ:—
'ഇന്നു ദാനവമൂഢനെങ്ങുപോയൊളിച്ചതേ!
എന്നുടെ യത്നങ്ങളും നിഷ്ഫലങ്ങളായ്വന്നു!
ദൈത്യനെക്കൊന്നീടുവാൻ താതൻെറ നിയോഗത്താ-
ലാസ്ഥയാ വന്നോരു ഞാനവനെ വധിക്കാതെ,
അങ്ങുചെന്നെന്തു താതൻതന്നോടു ചൊല്ലേണ്ടതും,
സംഗതി വന്നീലല്ലോ ലോകത്തെ രക്ഷിപ്പാനും!
ദേവർഷിവിപ്രഗണശല്യങ്ങൾ തീർക്കായ്കയാൽ
കേവലം മമ ജന്മം നിഷ്ഫലമായിവന്നു!'

ഇത്തരം കാളിതാനു മോരോന്നേചിന്തിക്കുമ്പോൾ
സത്വര മശരീരിവാക്യവും കേൾക്കായ്വന്നു:—
"ഭൈരവി തവ ഹൃദി ചിന്തയുണ്ടാകവേണ്ടാ,
ദാരുകൻ മറഞ്ഞുപോയ് പാതാളേ വസിക്കുന്നു;
ദുർമ്മാർഗ്ഗം തുടങ്ങുന്ന വൈരികളോടു നല്ല[1]
സന്മാർഗ്ഗംകൊണ്ടുതന്നെ കാര്യങ്ങൾ സാധിക്കുമോ?"
ഇത്തരമശരീരിവാക്യങ്ങൾ കേട്ടനേരം
ചിത്തത്തിലുപായങ്ങൾ നിനച്ചു കാളിതാനു-

1. ഇത്തരം ഇരട്ടിപ്പുകൾ നാടൻഭാഷയിൽ സാധാരണയാണ്. ഉദാ. 'കൈക്കിടാക്കുട്ടി.' 'ദേവാസുരയുദ്ധം പെരുംപോര്' (പേജ് 21). "യുദ്ധപോർക്കോലം" (പേജ് 33) മുമ്പുതന്നെ വന്നിട്ടുണ്ടല്ലോ.

'വല്ല' എന്നൊരു പാഠം കണ്ടെങ്കിൽ ശല്യം കുറഞ്ഞു.

മക്ബിംബത്തെ മറച്ചീടിനാൾ നാവുകൊണ്ടു;[1]
ദിക്കുകളെല്ലാം മറച്ചീടിനാൾ ചികരത്താൽ.[2]
പാരെല്ലാമന്ധകാരപൂർണ്ണമായ്‌വന്നിതപ്പോൾ
ദാരുകനതുകണ്ടു ചിത്തത്തിൽ നിരൂപിച്ചു:—

"അക്കനമസ്തമിച്ചു; പരന്ന തിമിരവു-
മിക്കാലം പുറപ്പെട്ടു ചെന്നു ഞാൻ ഭൂമീതലേ
സംഗതിവന്നുവെങ്കിൽ കാളിയെക്കൊലചെയ്തു
മങ്ങാതെ കാന്തയോടുമൊന്നിച്ചു വാണീടുവൻ."

ഇത്തരം ചിന്തിച്ചവൻ പാതാളത്തിങ്കൽനിന്നു
സത്വരം പുറപ്പെട്ടു ഭൂമിയിൽ ചെന്നനേരം
ഘോരാന്ധകാരംകൊണ്ടു കാളിയെ ക്കാണാഞ്ഞയാ-
ലാരുമേയറിയാതെ മന്ദമായ് ഗമിക്കുമ്പോൾ,
സൂക്ഷ്മമാം ഛായകണ്ടു കാളിയും ചെറുനേരം
സൂക്ഷിച്ചനേരമിവൻ ദൈത്യനെന്നറികയാൽ
ബന്ധിച്ചു ചികരവും; ചുരുക്കി രസനയു-
മന്ധകാരവുമപ്പോൾ നശിച്ചു വെളിവായി.

അന്നേരമരികത്തു കാളിനില്പതുകണ്ടു
വന്നോരു ഭയത്തോടും ദാരുകൻ മണ്ടീടിനാൻ.
സത്വരം പിമ്പേ ചെന്നു കാളിയും ത്രിശൂലത്താൽ
ദൈത്യവക്ഷസ്സിലൊന്നു കുത്തിനാൾ കോപത്തോടും.
ഉഗ്രമായോരുശൂലം വക്ഷസി തറക്കയാൽ
വ്യഗ്രതപൂണ്ടു ഭൂമൌ പതിച്ചാൻ ദാരുകനും.
ഘോരശൂലാഗ്രം ഭദ്രകാളിയുമവനുടെ
മാറിടംതന്നിൽത്തറച്ചമർത്തു നിർത്തീടിനാൾ.
ഗാത്രങ്ങൾ വിറച്ചതിവേദനപൂണ്ടു പാര-
മാർത്തനായോരു ദൈത്യൻ കാളിയോടുരചെയ്താൻ :—

---

1. "അക്ബിംബത്തെ ദേവി മറച്ചു നാവുകൊണ്ടു" (തി. പ.) 'കാളി' മുതലായ ലുള്ളതുകൊണ്ട് 'ദേവി' അനാവശ്യമാണ്.

2. "ദിക്കുകളേയുമെല്ലാം മറച്ചു ചികരത്താൽ" (തി. പ.)

"മന്നം നിൻ പരമാൎത്ഥമേതുമൊന്നറിയാതെ[1]
നിന്നോടു യുദ്ധത്തിനായ് വന്നിതു മൂഢനാം ഞാൻ.
വാഹനായുധാദികളൊന്നുമില്ലാത്തൊരെന്നെ
മോഹനരൂപേ! ദേവി! കൊല്ലാതെ പാലിക്കേണം
പ്രാകൃതനായോരെന്നെ വധിച്ചാൽ ഭവതിക്കു
ലോകത്തിൽ വലുതായ ദുഷ്കീൎത്തിയുണ്ടായ്വരും.
ദുൎജ്ജനങ്ങളായവർ ചെയ്യുന്നോരപരാധം
സജ്ജനമായുള്ളവർ[2] പൊറുത്തുകൊള്ളുമല്ലോ.
ദേവകാൎയ്യാൎത്ഥ മെന്നെക്കൊല്ലേണമെന്നുണ്ടെങ്കിൽ
ദേവി! ഞാൻ ജീവിച്ചിരിക്കുന്നോരു ശവമല്ലോ.
ആകയാലപരാധമൊക്കെയും പൊറുത്തെന്നെ
ലോകമാതാവേ! പരിപാലിച്ചുകൊള്ളേണമേ!"[3]
ഇത്തരം ദാരുകന്റെ ദീനവാക്യങ്ങൾ കേട്ടു
ചിത്തകാരുണ്യംപൂണ്ടു കാളിയുമതുനേരം
സന്ദേഹത്തോടും വസിക്കുന്നതുകണ്ടു ദേവ-
വൃന്ദവും ഭയപ്പെട്ടു കാളിയോടുരചെയ്തു:—
"മാരനാശനസുതേ! ഭൈരവി! നമോസ്തുതേ!
പാരിടമെല്ലാം പരിപാലിച്ചുകൊള്ളേണമേ.
ക്രൂരനാം ദാരുകനെക്കുറിച്ചു തവ ഹൃദി
കാരുണ്യമുണ്ടാവതിനേതുമില്ലവകാശം.
താപസദേവദ്വിജസജ്ജനങ്ങളെയെല്ലാം[4]
പാപിയാമിവനഹോ! നിത്യവും വധിക്കുന്നു.
ദേവതാലയങ്ങളും ഭസ്മമാക്കുന്നു നിത്യം;
ദേവനാരികളേയുമടക്കി വാണീടുന്നു.

---

1. "എന്നുമേ പരമാൎത്ഥമേതുമൊന്നറിയാതെ" (തി. പ.) 'എന്നുമേ' എന്നതിനു ഇവിടെ വിശേഷിച്ച് അൎത്ഥമൊന്നുമില്ല.

2. "സജ്ജനങ്ങളായുള്ളവർ" (തി. പ.)

3. തോററത്തിലും, കളംപാട്ടിലും, ദാരുകന്റെ യാചന ഇത്തരത്തിലല്ല. താൻ ശിവഭക്തനാണെന്നു പറയുന്നുണ്ട്. പേജ് 36, 37, 114, 115.

4. "താപസദ്വിജമുഖ്യസജ്ജനങ്ങളെയെല്ലാം" (തി. പ.) ഇതിൽ ദേവന്മാരെവിട്ടുവെന്നൊരുവിശേഷവിധിയുണ്ട്.

ദേവിയാം നിന്നോടിവനെന്തെല്ലാമുരചെയ്തു?
ദേവേശനായ തവ താതനെ നിന്ദിക്കുന്നു.
മാരാരിനേത്രാഗ്നിയിൽനിന്നു[1] നീ ജനിച്ചതു
ദാരുകൻതന്നെ വധിച്ചീടുവാനല്ലോ നാഥേ!
ചിത്തകാരുണ്യംകൊണ്ടു ദൈത്യനെക്കൊല്ലായ്കിലോ
മൃത്യുശാസനൻ ഭസ്മമാക്കീടും ഭവതിയെ!
ദാരങ്ങളെല്ലാം തീർന്നു ഹസ്തസംസ്ഥിതനായ
വൈരിയെക്കൊന്നീടുവാനെന്തു സംശയമിപ്പോൾ?[2]
എത്രയും ദുഷ്ടനാകും ദൈത്യനെ വധിച്ചിനി[3]
സത്യവും ലോകങ്ങളും പാലിച്ചുകൊള്ളേണമേ."

ഇത്തരം ദേവഗണം ചൊന്നതുകേട്ടനേരം
ദൈത്യനിലുണ്ടായോരു കാരുണ്യം വെടിഞ്ഞുടൻ,
അത്യന്തകോപത്തോടും കാളിയും ത്രിശൂലത്താൽ
ദൈത്യവക്ഷസ്സിലൊന്നു കുത്തിനാൾ ബലത്തോടും.
ദാരുകവക്ഷസ്ഥലം ഭേദിച്ചു ശൂലാഗ്രങ്ങൾ
ചോരയുമണിഞ്ഞാശു ഭൂമിയിൽ തറച്ചുപോയ്.
ശൂലതാഡനമേറ്റ ദാരുകനതുനേരം
മാലോടും മരിച്ചുപോയ് കാലമന്ദിരം പുക്കാൻ.
അന്നേരം കാളിതാനും ദാരുകന്റെ ഗളം
മിന്നുന്ന ഖഡ്ഗംകൊണ്ടു മുറിച്ചു ജിതശ്രമം.
തിളച്ചുവരുന്നോരു രക്തങ്ങൾ പാനംചെയ്തു,
പുളച്ചു, ഘോര ഘോരമാർത്തതികോപത്തോടും,
ലീലയാ വക്ഷസ്ഥലം പിളർന്നു നല്ല കുടൽ-
മാലകളെടുത്തണിഞ്ഞേറ്റവും വിളങ്ങിനാൾ.
ദാരുകൻതന്റെ തല കരത്തിലെടുത്തുടൻ
ഭൈരവിതാനും മഹാനൃത്തവും തുടങ്ങിനാൾ.

1. "മാരാരിദേവാഗ്നിയിൽനിന്നു്—" (തി. പ)

2. "വൈരിയെക്കൊന്നീടുവാനെന്നുള്ള ബന്ധമിപ്പോൾ" (തി. പ.) ഇവിടെ ബന്ധമല്ല, സംശയംതന്നെയാണ്.

3. 'വധിച്ച നീ' (തി. പ.)

അന്നേരം കാളിതന്റെ ഘോരമാം രൂപം കണ്ടും,
വന്നോരു കോപം കണ്ടും, ഘോരനാദങ്ങൾ കേട്ടും,
ദേവതാപസസിദ്ധഗന്ധർവ്വദൈത്യാദിക-
ളേവരും ഭയപ്പെട്ടു ദൂരവേ മണ്ടീടിനാർ.
പിന്നെയും കോപം സഹിച്ചീടാഞ്ഞു കാളിതാനും
നിന്നോരു ദൈത്യന്മാരെയൊക്കയും ഭക്ഷിച്ചുടൻ,
ഘോരയാം വേതാളിതൻ കണ്ഠത്തിലേറിക്കൊണ്ടു
ഭേരിദുന്ദുഭിമുഖവാദ്യഘോഷങ്ങളോടും,
കൂളി[1]പാളികളോടും ഭൂതവൃന്ദങ്ങളോടും,
കാളിതാൻ കൈലാസാദ്രിതന്നുടെ താഴെ ചെന്നാൾ.
ദേവഗന്ധർവ്വയക്ഷതാപസസിദ്ധാദിക-
ളേവരും മോദത്തോടുമാകാശേ നിറഞ്ഞുതേ.
ഭൈരവിതാനും കൈലാസാചലം വലംവെച്ചു
പാരിച്ച ഭക്തിയോടും വന്ദിച്ചു കരേറിനാൾ.
ഭൂതവൃന്ദവും, മാതൃസൈന്യവും, മാതൃക്കളും
പ്രീതിയോടാർത്തു വിളിച്ചൊന്നിച്ചു കരേറിനാർ.
സർവ്വജ്ഞനായ പരമേശ്വരനതുനേരം
സർവ്വവാർത്തയുമുള്ളിലറിഞ്ഞു വിചാരിച്ചു :—
'കോപത്തിനേതും ശാന്തിവന്നീല കാളിക്കിപ്പോൾ
കോപിച്ചു നമ്മെക്കൂടി സ്സംഹാരംചെയ്തീടുമോ?'
എന്നു ചിന്തിച്ചു ഗജമുഖനാം പുത്രനോടും
നന്ദികേശ്വരനോടും ഗൂഢമായരുൾചെയ്തു :—
"സത്വരംചെന്നു നിങ്ങൾ ഗോപുരദ്വാരത്തിങ്ക-
ലത്യന്തശിശുരൂപം ധരിച്ചു കിടക്കേണം.
രോദനംചെയ്തു കിടക്കുന്നതു കാണുന്നേരം
മേദുരകോപംചെററു കാളിക്കു ശമിച്ചീടും

1. ഒരുതരം ഭൂതം. 'കാളിയും കൂളിയും' എന്നു കൂട്ടിച്ചേർത്തുപറയുന്നതു സാധാരണയാണു്.

താപസഗണമെല്ലാം മാൎഗ്ഗമദ്ധ്യത്തിൽനിന്നു
കോപത്തെക്കളവാനായേററവും സ്തുതിക്കേണം.
ഘോരമാം കോപം ചെററു ശമിച്ചീടാതെ മഹാ
ഭൈരവി വരുന്നാകിലനൎത്ഥമുണ്ടാസ്സുരം.”

ഇത്തരം നാഥൻതന്റെ വാക്കുകൾ കേട്ടനേരം
സത്വരം പുറപ്പെട്ടു നന്ദിയും ഗണേശനും.
ഒന്നരമാസംപൂകും സുന്ദരബാലരൂപം
നന്നായിദ്ധരിച്ചവർ ഗോപുരദ്വാരത്തിങ്കൽ
ഭൂമിയിൽ കിടന്നാശു കരയുംനേരത്തിങ്കൽ
ഭീമകോപേന തത്ര ചെന്നിതു കാളിതാനും.
രണ്ടു ബാലന്മാർ തത്ര ഭൂമിയിൽ കിടപ്പതു
കണ്ടു കാരുണ്യംപൂണ്ടു കാളിയും വേഗത്തോടും
ചെന്നെടുത്താശ്ലേഷിച്ചു വാത്സല്യവിവശയായ്
വന്നോരസുഖത്തോടുമവരോടുരചെയ്താൾ :—

“സുന്ദരരൂപത്തോടും ഭൂമിയിൽ കിടക്കുന്ന
നന്ദനന്മാരേ! നിങ്ങളാരുടെ തനയന്മാർ?
നിങ്ങളെയുപേക്ഷിച്ചുപോയോരു ജനനിമാ-
രംഗനമാരെന്നതു തോന്നുന്നില്ലെനിക്കേതും
നാരിമാരെന്നാകിലോ[1] ഭാഗ്യമില്ലവൎക്കേതും,
ക്രൂരമെത്രയുമോൎത്താൽ നാരിമാരുടെ ചിത്തം.
ക്ഷുൽപിപാസകൾ[2]കൊണ്ടു പീഡിതന്മാരാം നിങ്ങ
ളിപ്പോഴെ മമ കുചപാനവും ചെയ്തീടുവിൻ.
എന്നുടെ കലുഷത[3]യൊക്കെയും തീരുമെന്നാ-
ലെന്നല്ല മമ ജന്മസാഫല്യമതുംവരും.

1. ‘നാരിമാരല്ലാഞ്ഞിലോ’ (തി. പ.) ഇതിന്നൎത്ഥമില്ല.

2. ക്ഷുത്തു് (വിശപ്പു്)+പിപാസ (ദാഹം).

3. മുലകുടിക്കുന്ന കുട്ടികളുള്ളപ്പോൾ അമ്മമാരുടെ സ്വഭാവത്തിന്നു ശാന്തതയുണ്ടാവുമെന്നു പറയാറുണ്ടു്.

രോദനംചെയ്തീടാതെ മന്ദഹാസവുംചെയ്തു
150 ഖേദവുംവെടിഞ്ഞു ഞാനൊന്നിച്ചു പോന്നീടുവിൻ!"
ഇത്തരം പലവിധമവരെ ലാളിക്കയാൽ
152 ചിത്തകോപവും പാതി ശമിച്ചു കാളിക്കപ്പോൾ.
പിന്നെ ഗ്ഗോപുരദ്വാരം കടന്നുചെന്നീടിനാ-
154 ളിന്നു ഞാനെട്ടദ്ധ്യായം ചൊല്ലിനേൻ ചുരുക്കമായ്.

എട്ടാമദ്ധ്യായം സമാപ്തം.

———

## ഒമ്പതാമദ്ധ്യായം.

ക്രൂളികളോടും, ഭൂതവൃന്ദങ്ങളോടും, ഭദ്ര-
കാളിതാൻ വരുന്നതു കണ്ടോരു താപസന്മാർ
മാൎഗ്ഗമദ്ധ്യത്തിൽനിന്നു വന്ദിച്ചു ഭക്തിയോടും,
ഗൽഗദവാക്യങ്ങളാൽ സ്തുതിച്ചുതുടങ്ങിനാർ :—

"ശങ്കരസുതേ! പത്മലോചനേ! ജയ! ജയ!
പങ്കനാശിനി! പത്മലോചനേ! ജയ! ജയ!
വീരദാനവസൈന്യനാശിനി! ജയ! ജയ!
കാരുണ്യാമൃതരസവാരിധേ! ജയ! ജയ!
*ദാരുകനായ ദുഷ്ടദൈത്യനെ വധിക്കയാൽ
പാരമാനന്ദംവന്നു ലോകവാസികൾക്കെല്ലാം;
ദേവകൾക്കിന്നു നാകലോകത്തിൽ വസിച്ചീടാം;
കേവലം തപംചെയ്തു വാണിടാം ഞങ്ങൾക്കെല്ലാം.
ധൎമ്മകൎമ്മങ്ങൾചെയ്തു വാണിടാം വിപ്രന്മാൎക്കും;[1]
സന്മാൎഗ്ഗസ്ഥിതന്മാൎക്കു വാണിടാം ഭയമെന്യേ.
ഈരേഴുലോകത്തിനു മീശ്വരിയാകും തവ
ദാരുകൻതന്നെ വധിച്ചീടുവാനെന്തു ദണ്ഡം!
ലോകത്തെ സൃഷ്ടിച്ചു രക്ഷിച്ചു സംഹരിക്കുന്ന
ലോകമാതാവേ! നിനക്കെന്തൊരുതാതെയുള്ളൂ!
വാരിജേക്ഷണപ്രിയയാകിയ ലക്ഷ്മിതാനും,
വാരിജാസനപ്രിയയാകിയ വാണിതാനും,
വാരിജശരാന്തകകാന്തയാം ഗൌരിതാനും,
വാരിജമുഖി! ഭദ്രകാളി നീയല്ലോ നാഥേ!
ഈശ്വരവിധിഹരിരൂപമായതും നീയേ!
ശാശ്വതമായ കാലരൂപമായതും നീയേ!
എന്നല്ല പതിന്നാലുലോകവും ലോകങ്ങളി-
ലിന്നു കണ്ടതുമദൃഷ്ടങ്ങളും നീയേ! നാഥേ!

---

* ഈ രണ്ടുവരികൾ തിരുവിതാംകൂർ പതിപ്പിലില്ല.

1. 'ധൎമ്മങ്ങൾചെയ്തേവൎക്കും വാണിടാം ദിക്കിലെല്ലാം' (തി. പ.)

അങ്ങിനെയിരിക്കുന്ന നിന്നെയിന്നോക്കിൽ ഞങ്ങ-
ളെങ്ങിനെ പുകഴ്ത്തുന്നു! മോഹമെന്നതേയുള്ളു!
ഓരോരോ യുഗങ്ങളിലോരോരോ രൂപംപൂണ്ടു[1]
പാരിൽവന്നവതാരംചെയ്തതികരുണയാ
ദുഷ്ടനിഗ്രഹംചെയ്തു ശിഷ്ടരെപ്പാലിക്കയാൽ
തുഷ്ടിയുംപൂണ്ടു സർവ്വജനവും വസിക്കുന്നു.
ഇന്നു നീ ദാരുകനാം ദൈത്യനെ വധിക്കയാൽ
വന്നിതു സുഖം ലോകവാസികൾക്കെല്ലാവർക്കും.
ദുഷ്ടന്മാരനന്നിനി[2]യുണ്ടാകുന്നവരെയും
പെട്ടെന്നു സംഹരിച്ചു പാലിക്ക ലോകത്രയം.
കോപരക്താക്ഷം തവ ഭീഷണമുഖം[3] കണ്ടു
വേപഥുപൂണ്ടീടുന്നു ലോകവാസികളെല്ലാം.
ആകയാലിന്നു കോപംവെടിഞ്ഞിജ്ജനങ്ങളെ
ലോകമാതാവേ! മന്ദമൊന്നുനോക്കുക! നാഥേ!"[4]

ഇത്തരം സ്തുതിച്ചതുകേൾക്കയാൽ ഭൈരവിക്കു
ചിത്തകോപങ്ങളെല്ലാം ശമിച്ചു; മോദത്തോടും
മന്ദഹാസവുംചെയ്തു സുന്ദരകടാക്ഷത്താൽ
നന്ദിയോടനുഗ്രഹം നൽകിനാളെല്ലാവർക്കും.
മന്ദമെന്നിയേ പിന്നെ നടന്നു ജനകനെ
ചെന്നു വന്ദിച്ചു മാതൃപാദവും വണങ്ങിനാൾ.
പാദവന്ദനംചെയ്തു നില്ക്കുന്ന പുത്രിതന്നെ
സാദരം പുണൎന്നരുൾചെയ്തിതു മഹേശ്വരൻ:—

"കല്യാണശീലേ! മമ നന്ദിനി! കാളി! തവ
നല്ലതുവരും മേലിലില്ല സംശയമേതും.

---

1. 'രൂപംകൊണ്ടു' (തി. പ.)

2. 'മന്നിലിനി' (തി. പ.)

3. കോപത്താൽ ചുകന്നിരിക്കുന്ന കണ്ണുകളോടുകൂടിയ നിന്റെ ഭയങ്കരമായ മുഖം.

4. ഭദ്രകാളിമാഹാത്മ്യത്തിലെ സ്തോത്രം ഇത്തരത്തിലല്ല. ഒരു 'കേശാദിപാദ'മായിട്ടാണ് അതിന്റെ രൂപം. ഭദ്രകാളിമാഹാത്മ്യം, പേജ് 139, 144.

ദാരുകനായ മഹാദൈത്യനെക്കൊന്നീടുവാ-
നാരുമില്ല നീയെന്നിയേ ലോകത്തിലോർത്തുകണ്ടാൽ.
ദൈത്യനെ സ്സംഹരിച്ചു ലോകത്തെപ്പാലിക്കയാൽ
കീർത്തിയും വന്നു തവ; സൌഖ്യവും മമ വന്നു.
എന്നുടെ സമീപത്തു കോടിവത്സരം കാല-
മൊന്നിച്ചു സുഖത്തോടും വാഴ്ക നീ മനോഹരേ!
എങ്കിലോ[1] ധരണിയിൽച്ചെന്നു നീയോരോദിശി
നന്ദിച്ചു വസിച്ചാലു, മാഗ്രഹമുണ്ടെങ്കിലോ.
പുത്രി! നീ ചെന്നു ഭുവി വാണീടും ദിക്കിലെല്ലാ-
മുത്തമക്ഷേത്രങ്ങളും നിർമ്മിച്ചു വിപ്രേന്ദ്രന്മാർ
സൂപ[2]പായസാപൂപ[3]നൈവേദ്യാദികൾകൊണ്ടും,
ധൂപദീപാരാധന[4]മാല്യജാലങ്ങൾകൊണ്ടും,
നിത്യവും പൂജിച്ചുകൊണ്ടുത്തമസ്തോത്രങ്ങളാ-
ലെത്രയും സ്തുതിച്ചീടും വേദജാലങ്ങൾ[5]കൊണ്ടും.
ക്ഷത്രിയവൈശ്യശൂദ്രവൃന്ദവു മവരവ-
ർക്കുത്തമമാർഗ്ഗംപോലെ[6] പൂജിക്കും ഭവതിയെ.
നിത്യവും ഭക്തിയോടും പൂജിക്കും[7] ജനങ്ങൾക്കു-
ള്ളത്തലുമാധിവ്യാധി ദാരിദ്ര്യഭയങ്ങളും,
[8]ശത്രുബാധയുംതീർത്തു സൌഖ്യങ്ങളെല്ലാം നൽകി
ചിത്തമോദേന ലോകംപാലിച്ചു വാണീടുക."[9]

---

1. 'എന്നിയേ'—(പാഠാന്തരം.)
2. പരിപ്പ്.
3. അപ്പംപണ്ണപ്പം.
4. സുഗന്ധദ്രവ്യങ്ങളിട്ടുണ്ടാക്കിയ പുക.
5. വേദത്തിൽ കാളിയുണ്ടോ?
6. 'ഉത്തമാം മാർഗ്ഗംപോലെ' (തി. പ.)
7. 'നിത്യവും ഭക്തിയോടും ജനങ്ങൾക്കുള്ളത്തിലും' (തി. പ.) ഇതിലെ 'ഭക്തിയോടും' അന്വയിക്കുന്നില്ല.
8. 'ചിത്തബാധ' (തി. പ.)
9. ഈ ഭാഗം തോററത്തിൽനിന്നു ഭിന്നമാണ്. അതിൽ കാളിയെ മലയാള ഭഗവതിയാക്കീട്ടുണ്ട്.

എന്നതുകേട്ടനേരം കാളിയും ചൊല്ലീടിനാൾ:—
"മന്നിടംതന്നിൽചെന്നു ഞാനിന്നു വാണീടുകിൽ
സാരമില്ലാതെയുള്ള മർത്ത്യന്മാർ ചിലരെന്നെ
നാരിയെന്നോർത്തു പാരമവമാനിക്കയില്ലീ?"

എന്നതുകേട്ടു പരമേശ്വരനരുൾചെയ്താൻ:—
"ഇന്നു നിന്നുടെ ബാല്യം പോയതില്ലേതും ബാലെ!
മൽപുത്രിയാകും നിന്നെ[1] നിന്ദിക്കുന്നവരെല്ലാ-
മപ്പോഴേ കുലത്തോടും നശിക്കുമറിക നീ.
ഭക്തികൈക്കൊണ്ടു പരദേവതയാക്കി നിന്നെ[2]
നിത്യവും മർത്ത്യജനം പൂജിക്കുമസംശയം.
ഭക്തിയുള്ളവർക്കഭിലാഷങ്ങളെല്ലാം നൽകി
ഭക്തവത്സലെ! ഭുവി വാഴ്ക, നീ ചിരകാലം.
ദാരുകാസുരൻതന്റെ ശിരസ്സു കരമതിൽ
പാരമാനന്ദത്തോടും നിത്യവും ധരിക്ക നീ.
മർത്ത്യന്മാർ തവ രൂപം നിർമ്മിച്ചീടുമ്പോൾ ദൈത്യ-
മസ്തകം ധരിച്ചോരു കരവുമുണ്ടാക്കീടും.[3]
എങ്കിലോ ധരണിയിൽ ചെന്നു നീ വസിച്ചാലും
ശങ്കയുമുണ്ടാകേണ്ട; നല്ലതുവരും മേലിൽ!"
മൃത്യുശാസനവാക്യമിത്തരം കേട്ടനേരം,
ചിത്തസന്തോഷത്തോടും വന്ദിച്ചു കാളിതാനും,[4]
മാതൃപാദവും തൊഴുതാശീർവ്വാദവും വാങ്ങി,
മാതൃക്കളോടുംചെന്നു ഭൂമിയിൽ വാണീടിനാൾ.

---

1. 'പുത്രിയാകുന്ന നിന്നെ' (തി. പ.) ഛ.പി. പ്രാസംപോയി.

2. 'വെച്ചു' (തി. പ.)

3. ഇവിടെ ദാരുകമസ്തകമാണ് വിവക്ഷിച്ചിട്ടുള്ളതെങ്കിലും, കാളീസ്വരൂപങ്ങളിലെല്ലാം ഒരു കയ്യിൽ ഒരു തലയും കാണാറുണ്ട്.

4. 'കാളിയുമതുനേരം' (തി. പ.) അപ്പോൾ കാളി ശിവനെ വന്ദിക്കാതെ പോകണം. അടുത്തവരിയിൽ അമ്മയെ തൊഴുന്നതുമുണ്ട്.

മന്നിടംതന്നിൽവന്നു മുമ്പിനാൽ വസിച്ചതു
മന്നവ! [1]ദണ്ഡകാഖ്യകാനനംതന്നിലല്ലോ.
ഉത്തമമൊരുരൂപം തത്ര കാനനേ വാണു[2]
നിത്യവും ഘോരമായ തപസ്സുചെയ്തീടുന്നു.
പിന്നെയും ബഹുരൂപം കൈക്കൊണ്ടങ്ങോരോദിക്കിൽ
ചെന്നു വാണിതു ഭദ്രകാളിയും യോഗത്താലെ.
ദിക്കുകൾതോറും ക്ഷേത്രം നിർമ്മിച്ചു വിപ്രാദികൾ[3]
ഭക്തികൈക്കൊണ്ടു ഭദ്രകാളിയെ സ്സേവിക്കുന്നു.
സേവിക്കുന്നവർക്കുണ്ടാമാപത്തു നശിപ്പിച്ചു
കേവലം സുഖങ്ങളെ നൽകുന്നു കാളിതാനും.
ഘോരമായ് തപംചെയ്തു വാണീടും കാളിരൂപ-
മേറിയകാലംകൊണ്ടു മറഞ്ഞു വല്മീകത്താൽ.[4]
നിന്നുടെ ഗജേന്ദ്രന്മാർ വല്മീകം തകർക്കയാൽ
വന്നിതു കോപത്തോടും കാളിതന്നുടെ ഭൂതം.
എന്നുടെ വാക്യത്താലേ ശാന്തനായ് പോയാനവൻ
മന്നവ! കാളിതന്റെ മാഹാത്മ്യം ചൊല്ലീടിനേൻ.

ഇക്കഥ നിരന്തരം ചൊല്ലുന്ന ജനങ്ങൾക്കും,
ഭക്തിയോടനുദിനം കേൾക്കുന്ന ജനങ്ങൾക്കും,
കീർത്തിയും, ദീർഘായുസ്സും, വിദ്യയും, വിജ്ഞാനവും,
ആർത്തിനാശവും, രോഗശാന്തിയും, വന്നുകൂടും;
പുത്രാർത്ഥിയായവർക്കു പുത്രനുമുണ്ടായ്വരും;
വിത്താർത്ഥിയായവർക്കു വിത്തവുമുണ്ടായ്വരും;

1. ദണ്ഡകൻ മരിച്ചതുകൊണ്ട് ദണ്ഡകന്റെ രാജ്യമെന്നായി. ഉഷസ്സിന്റെ ശാപംകൊണ്ട് എല്ലാം നശിച്ച് അവിടം കാടുമായി. ഇങ്ങിനെയാണ് ദണ്ഡകാരണ്യമെന്നപേരുണ്ടായത്. (ശ. താ. പേജ് 1028.)

2. 'വന്നു' (തി. പ.)

3. 'ദേവാദികൾ' (തി. പ.) ദേവന്മാർക്ക് എല്ലാദിക്കിലും എത്താൻ പ്രയാസമാണ്.

4. കാളിയുടെ ഈ പരിണാമം പൌരാണികന്മാരുടെ മനോധർമ്മമാണ്. ദണ്ഡകാരണ്യത്തിൽ തപംചെയ്യുന്ന കാളി മററുള്ളദിക്കിലുമുണ്ടെന്നുള്ളത് കാളിയുടെ യോഗശക്തിയുടെ ഫലമാണെന്നു വരുത്തിയിരിക്കുന്നു.

കന്യകാജനമിതു കേൾക്കിലോ വൈകീടാതെ
116 കന്ദർപ്പസമനായ കാന്തനമുണ്ടാമ്മരും;
ഭർത്താവുമൊരുമിച്ചു നിത്യവും രമിച്ചീടാം;
118 പുത്രന്മാരുണ്ടാം; പിന്നെക്കാമിച്ചതെല്ലാം വരും.
ഉത്തമമായ കാളീമാഹാത്മ്യമെഴുതിയ
120 പുസ്തകം നിജഹസ്തേ ധരിച്ചു വസിക്കിലോ,
ഭൂതവേതാളപ്രേതക്രുശ്മാണ്ഡാ[1]ദികളുടെ
122 ഭീതിയും മസൂരികാ[2]ഭീതിയുമുണ്ടാമ്മരാ;
പുസ്തകമൊരുഗൃഹം തന്നിലങ്ങിരിക്കിലോ,
124 ശത്രുക്കളടുക്കയില്ലപ്പുരിതന്നിലെന്നും;[3]
കൈവിഷങ്ങളുമാഭിചാരവും ഫലിക്കയി-
126 ല്ലേവനു മിതുജപിച്ചുംഭസ്സ സേവിക്കിലോ;
ദുർഗത്രുപന്മാരായുള്ളവർ ജപിക്കില-
128 ത്യത്ഭുതമായ രൂപസൌന്ദര്യമുണ്ടാമ്മരും;
അന്യോന്യവശ്യം നരനാരിമാക്കിതുപാർത്താ-
130 ലെന്നല്ല ചിന്താമണി[4]തുല്യമെന്നതേ വേണ്ടു;
സന്തതം ജപിച്ചവർക്കൈഹികങ്ങ[5]ളും ലഭി-
132 ച്ചന്ത്യകാലത്തു ശിവസായൂജ്യം[6] ലഭിച്ചീടും.

---

1. ഒരുതരം പിശാച്.

2. ഇവിടെ ഗ്രന്ഥകർത്താവ് കേരളീയമായ ഐതിഹ്യം സ്മരിക്കുന്നപോലെ ഇരിക്കുന്നു. കേരളീയർ വസൂരിയെ ഭയപ്പെടുന്നുണ്ട്. 'അമ്മയെ' വസൂരിയുമായി ബന്ധിച്ചുംകൊണ്ടാണ് തമിഴരും സങ്കല്പിക്കുന്നത്. പക്ഷെ അവർക്ക് വസൂരി 'അമ്മ വിളയാട്ട'മാണ്.

3. 'എങ്ങും' (തി. പ.)

4. എല്ലാമിഷ്ടങ്ങളും തരുന്ന ഒരു ദിവ്യരത്നം.

5. ഐഹികസുഖങ്ങൾ എന്നു താല്പര്യം.

6. ദേവിയെ സേവിച്ചാൽ ശിവസായൂജ്യം ലഭിക്കും എന്നു പറയുമ്പോൾ ദേവിക്ക് സ്വതന്ത്രപദവിയില്ലെന്നർത്ഥമാവും. ഇതു് ശാക്തേയസങ്കല്പങ്ങൾക്ക് വിരുദ്ധമാണ്. "സന്തതം ജപിച്ചവരൈഹികങ്ങളും ഭേ-ച്ചന്ത്യകാലത്തു്........." (തി. പ.) ഈ പാഠത്തിൽ 'ലഭിക്ക' എന്നതു് ആവർത്തിച്ചിട്ടില്ലെന്ന ഗുണമുണ്ടെങ്കിലും 'അവർ ലഭിക്കുക' എന്ന അന്വയദോഷവുമുണ്ട്.

എന്നതുകൊണ്ടു നിത്യം ജപിച്ചീടുക ഭവാൻ
134 മന്നവ! കാളിതന്റെ പ്രീത്യൎത്ഥം മഹാമതെ!
ഭക്തവത്സലയാകും കാളിതൻ പ്രസാദത്താൽ
136 ഉൾക്കാമ്പിൽ നിനക്കുന്നതൊക്കയും സാധിച്ചീടും."
ഇത്തരം സുതീക്ഷ്ണനും ചന്ദ്രസേനാഖ്യനൃപ-
138 സത്തമനോടു കാളീമാഹാത്മ്യം ചൊല്ലീടിനാൻ.
എന്നതു മാൎക്കണ്ഡേയൻ ശിവശൎമ്മാവിനോടു
140 നന്ദിച്ചുചൊന്നാനതു നിങ്ങളോടുരച്ചേൻ ഞാൻ.
ഇന്നു ഞാൻ നവമമാമദ്ധ്യായം ചൊല്ലീടിനേ-
142 നെന്നുരചെയ്തു കിളിപ്പൈതലും പോയീടിനാൾ.

ഒമ്പതാമദ്ധ്യായം സമാപ്തം.

— ശുഭം —



'കൊല്ലം ൧൦൧൪-ാമാണ്ടു് തുലാമാസം ൧-ാംതിയ്യതി ചൊവ്വാഴ്ചയും കൂടിയദിവസം എഴുതിയതു്' എന്നു് 'കല്ലു'ള്ള ഒരു പകൎപ്പുഗ്രന്ഥത്തിൽ കാണുന്നു.

## അനുബന്ധം I.

'ചോതി'-ഭാഗം 22.

ഈ ഉപമക്ക് പ്രത്യേകം സാരസ്യമുണ്ട്. 'ചോതിനക്ഷത്ര' ത്തിന്ന് പ്രത്യേകശോഭയുണ്ടെന്ന അനുഭവസ്ഥന്മാരെ പറഞ്ഞറിയിക്കേണ്ടതില്ല. തിരുവാതിര, ചോതി, രോഹിണി എന്നി നക്ഷത്രങ്ങളെ സൌന്ദൎയ്യധാമങ്ങളായി ജോത്സ്യന്മാർ സങ്കല്പിക്കാറുണ്ട്. ഏതുവിധമായാലും ചോതിക്ക് വിശേഷവിധിയുണ്ടെന്ന നമ്മുടെ പൂൎവ്വികന്മാർ ധരിച്ചിട്ടുണ്ട്. ജ്യോതിസ്സിൻെറ തത്ഭവമായിട്ടും 'ചോതിയെ' സങ്കല്പിക്കാം. അപ്പോഠം സൂൎയ്യചന്ദ്രന്മാരെപ്പോലെ പ്രകാശമുള്ളത് എന്നും അൎത്ഥമാകാം.

## II.

'പാവ'-ഭാഗം 42.

'പാവ'ക്ക് ദേവിയെന്നും ഭഗവതിയെന്നും അൎത്ഥം 'ചിലപ്പതികാരം' മുതല്ക്കുതന്നെയുണ്ട്. 'പാവൈമൻറം'—(പാവമന്നം) എന്നൊരുസ്ഥലത്തെപ്പററി അതിൽ പ്രസ്താവിക്കുന്നുണ്ട്. ഇതു രാജാക്കന്മാർ അനീതി പ്രവൎത്തിച്ചാൽ അവിടെ അരുളിയിരിക്കുന്ന ദേവി കണ്ണീർ പൊഴിക്കുന്നതുകൊണ്ടുണ്ടായിട്ടുള്ളതാണ്.* ചില ദേവതമാരുടെ പേരിൻെറ ഒടുവിലും 'പാവ'ശബ്ദം ചേൎക്കുന്നുണ്ട്. വൈ തോടിപ്പാവൈ, ആയ്ക്കുലൈപ്പാവൈ.†

## III.

'പൊന്ന്'-ഭാഗം 27.

പൊന്ന് എന്നപദം ഒരു ലോഹത്തിന്നുമാത്രമല്ല ഒരു കാലത്തു ഉപയോഗിച്ചിരുന്നതു്. ചെംപൊൻ, കരിംപൊൻ, പൊന്നാക്കാതു, ചെമ്പു്, എന്ന പദങ്ങഠം അതു ഒരു കാലത്തു് ലോഹങ്ങഠംക്കെല്ലാം പൊതുവായി ഉപയോഗിച്ചിരുന്നതായി സൂചിപ്പിക്കുന്നു. പൊന്നു് ഒരു നാണയത്തിൻെറ പേരായിട്ടുമുണ്ട്. "എട്ടെട്ടുപൊന്നുകെട്ടി" എന്നു്

---

* ചിലപ്പതികാരം, (മ) അ. പ്ര. ഭാഗം xlvi.

† ചിലപ്പതികാരം, (ത) അ. 12, വരി 67-72.

അനുബന്ധം III—തുടച്ച്.

തച്ചോളിപ്പാട്ടിൽ കാണുന്നു.* ക്രമേണ അതു് പണമെന്നർത്ഥത്തിലും പ്രയോഗിച്ചുതുടങ്ങിയിരിക്കണം. അപ്പോൾ 'ജീവിതപ്പൊന്നു്' ഉപജീവനത്തിന്നുള്ള വേതനമായിത്തീന്നു. ഭംഗിയുള്ളതും, ഗുണംകൂടിയതും, സ്നേഹിക്കത്തക്കതും 'പൊന്നാ'ണു്. പൊന്നെ! എന്നതു് വാത്സല്യപുരസ്സരം ചെയ്യുന്ന സംബോധനയാണല്ലോ. 'പൊന്നമ്മ'യും 'പൊന്നാച്ച'നും ഇപ്പോഴും പോയിട്ടില്ല. സ്ഥലപ്പേരുകൾക്കു് മുമ്പിലും പൊൻ സ്ഥലംപിടിച്ചിട്ടുണ്ടു്; ഉദാഹരണം പൊന്മല, പൊന്മുടി, പൊന്മന. പൊന്നു് 3000 കൊല്ലങ്ങൾക്കു മുമ്പുതന്നെ കേരളത്തിലുണ്ടു്.†

## IV.

### മാരുകന്റെ പട'—ഭാഗം 28.

മാരുകന്റെ പടയിലുൾപ്പെട്ടവർ നമ്മുടെ ശ്രദ്ധയിൽ പതിയേണ്ടവരാണു്.

അരബാണൻ=ചെറിയബാണം പ്രയോഗിക്കുന്നവനായിരിക്കണം.

ദീർഘബാഹു=അന്വത്ഥപദമാണു്.

നാഗബാണൻ=വിഷാസ്ത്രങ്ങൾ പ്രയോഗിക്കുന്നവനാകാം.

ധൂമകേതു=നമുക്കു പരിചയമുള്ള വാൽനക്ഷത്രം.

മുടികടകക്ഷത്രിയൻ=ക്ഷത്രിയരാജാക്കന്മാർ. രാജാക്കന്മാരൊക്കെ മാരുകന്റെ ഭാഗമാണെന്നു കാണുന്നതു് അത്ഭുതമായിരിക്കുന്നു.

കാലകേയൻ=കഥകളിയിൽ കാണുന്ന അസുരനായിരിക്കണം.

വില്ലരക്കരും, അമ്പരക്കരും=വില്ലാളികളുടെ വകഭേദങ്ങൾ.

### മദകാമിയുടെ പട'—ഭാഗം 28.

ഇതിൽ ഗണപതി, സുബ്രമണിയർ, അയ്യപ്പൻ ഇവരെ നമുക്കു പരിചയപ്പെട്ടവരായിട്ടുള്ളു. യമനീലക്ഷർ, നീലവട്ടാരി, നന്ദിവത്തുഗോപാലതു്, തിരുമണിമങ്ക, കുളിയൻ, കരുതിരാമൻ ഇവർ പഴയ ദ്രാവിഡദൈവങ്ങളായിരിക്കാനിടയുണ്ടു്. 'ധർമ്മദൈവ'ങ്ങളായി ഇവരെ സങ്കല്പിച്ചു പൂജിക്കാറുമുണ്ടു്. 'പാതിരാപ്പഞ്ചമി' എന്നൊരു വ്യക്തിയും കൂടി ഈ വർഗ്ഗത്തിലുൾപ്പെട്ടതായിട്ടുണ്ടു്.

---

* Dr. Gundert, p. 718.

† K. P. P. Menon, History of Kerala, Part I, p. 111.

## അനുബന്ധം V.

'മത്തവിലാസം'–ഭാഗം 40.

'മത്തവിലാസത്തിരുനൃത്തം'. ഇവിടെ സൂചിപ്പിച്ചിട്ടുള്ളതു് ശിവന്റെ ഒരു പ്രത്യേകനൃത്തത്തെപ്പററിയാണെന്നു സ്പഷ്ടമാണു്. നൃത്തദേവതയായി സങ്കല്പിച്ചിട്ടുള്ളതു് ശിവനെയാണുതാനും. 'നടരാജൻ' എന്ന ഒരു ബിരുദവും ആ ദേവൻ കയ്ക്കലാക്കീട്ടുണ്ടു്. ഇതിന്നുപുറമെ 'മത്തവിലാസം കൂത്തു്' എന്നൊരുതരം നൃത്തപ്രദർശനം ചാക്യാന്മാരുടെ ഇടയിൽ ഒരുകാലത്തു് പതിവുണ്ടായിരുന്നു. 'കൂടിയാട്ട'ത്തിനേക്കാൾ ചടങ്ങു കുറഞ്ഞ ഒരിനമായിട്ടാണു് ഇതിനെ കരുതാറുള്ളതു്. ഇതിന്നു ശിവനുമായിട്ടുള്ള ബന്ധം ഇപ്പോൾ കണ്ടുപിടിക്കാൻ പ്രയാസമായിട്ടാണിരിക്കുന്നതു്. മദ്യസേവകൊണ്ടു് മദോന്മത്തതബാധിച്ച ഒരു സ്ഥിതിയാണു് ഇവരുടെ അഭിനയംകൊണ്ടു് പ്രത്യക്ഷമാവാറുള്ളതു്. ഇപ്പോൾ ഇവ രണ്ടും ചേരിന്നുമാത്രമേ മദ്ധ്യകേരളത്തിൽ നിലനില്ക്കുന്നുള്ളൂ. ഉത്സവക്കാലങ്ങളിൽ തൃപ്പൂണിത്തുറ, കൂടൽമാണിക്യം എന്നീ ക്ഷേത്രങ്ങളിൽ ഇപ്പോഴും കൂടിയാട്ടം നടത്താറുണ്ടു്. മത്തവിലാസംകൂത്തിനെപ്പററി ഇപ്പോൾ അധികം കേൾക്കാറില്ല.

കൂത്തു് എന്ന പദം നൃത്തത്തിന്റെ പര്യായമായിട്ടാണു് ഒരുകാലത്തു് ഉപയോഗിച്ചിരുന്നതെന്നുള്ളതിലേക്കു് സംശയമില്ല. നൃത്തവും നാട്യവും ഒന്നിച്ചിണങ്ങിയപ്പോൾ ഈ പേരു് രണ്ടിന്നുമായി. പാവക്കൂത്തിൽ ഇതു് രണ്ടുമില്ലെങ്കിലും കൂത്തു് നിലനിന്നു. തമിഴർ നാടകത്തിനും കൂത്തെന്നു് പറയാറുണ്ടു്.

## VI.

'ചെമ്പരുത്തി............'–ഭാഗം 43.

ഈവക പുഷ്പങ്ങളെക്കൊണ്ടു് ഭഗവതിയുടെ രൂപത്തെ നിർമ്മിക്കുമെന്നു പറയുന്നതു് വിശദമാകുന്നില്ല. തെച്ചി, ചെമ്പരുത്തി എന്നീ ചുകന്നപുഷ്പങ്ങൾ ദേവിക്കു പ്രത്യേകമായിട്ടുള്ളവയാണു്. ചുകപ്പുനിറം ചോരയെ സൂചിപ്പിക്കുന്നതുകൊണ്ടും, 'കുരുതി' അമ്മക്കു ഒഴിച്ചുകൂടാത്തൊരെണ്ണമായതുകൊണ്ടും, 'രക്തസേവ' അവസാനിച്ചപ്പോൾ രക്തവർണ്ണം അതിന്റെ സ്മരണക്കായി നിലനിർത്തിയതായിരിക്കണം. ദേവിക്കുള്ള വസ്ത്രവും ചുകപ്പുനിറമായിരിക്കണമല്ലോ. കുരുത്തോല പലരൂപത്തിലാക്കി മുറിച്ചു് മേൽവെച്ചുകെട്ടിയ ഒരുരൂപം ചിലപ്പോൾ

അനുബന്ധം VI—തുടച്ച്.

വേലയ്ക്കും പൂരത്തിന്നും കാണാറുണ്ട്. അതു് ഭഗവതിപ്രീതിക്കായി ചെയ്യുന്നതുമാണ്. പൂക്കല അലങ്കാരസാധനവുമാണല്ലോ. ഇവയിൽനിന്നെല്ലാം 'അമ്മ'യുടെ സ്വരൂപം ഊഹിച്ചുകൊള്ളണമെന്നായിരിക്കണം ഇതിന്റെ സാരം.

## VII.

ഭാഗം 49.

ഇതിൽ അമ്പതുകാവുകളുടെ പേരുകളാണ് കൊടുത്തിട്ടുള്ളതു്. വടക്ക് വയനാട്ടിൽനിന്ന് തുടങ്ങുന്നതുമുണ്ട്. 'ചേർത്തലയും' 'കൊടുങ്ങല്ലൂരും' ഇതിലുൾപ്പെട്ടുകാണുന്നതുമില്ല. അതിന്റെ കാരണം അന്വേഷിക്കേണ്ടിയിരിക്കുന്നു. ഈ പട്ടികക്കാസ്പദമെന്താണെന്ന അറിയുന്നില്ല. കവിയ്ക്കറിവുള്ള കാവുകളെ മാത്രമേ ഉൾപ്പെടുത്തിട്ടുള്ളൂ എന്ന വിചാരിക്കേണ്ടിയിരിക്കുന്നു. ഇവയുടെ സ്ഥലനിർണ്ണയവും സുകരമല്ല. വയനാട്ടിലുള്ള കാവിന്റെപേര് വള്ളിയൂർ * എന്നാണ്. 'പോക്കലി' ശ്രീപോക്കലീശ്വരിയെപ്പററിയാവാം. 'പിഷാരികോവിൽ' പലടിക്കിലുമുണ്ട്. വള്ളുവനാട്ടുതാലൂക്കിൽ ഒന്നുണ്ട്. ഒന്നു കൊല്ലത്തും (തെക്ക്). 'കുറുമാലി', 'കിരാമ്പുഴ' (കരിമ്പുഴ?), 'കുന്നംപാറ' ഇവ തെക്കെമലബാറിൽ വള്ളുവനാട്ടുതാലൂക്കിലുള്ളവയാണ്. 'മംഗലത്ത്' വെട്ടത്തുനാട്ടിലാണ്. 'നെന്മണ്ട' വടക്കെമലയാളത്തിൽ കോഴിക്കോട്ടിന്നു സമീപമാണ്. 'പന്നിയൂർ' പൊന്നാനിതാലൂക്കിലാണ്. പനങ്ങാട്ട് എന്നുപേരായി ചെറുപ്പുള്ളശ്ശേരിയിൽ ഒരു വീടുണ്ട്. 'പാന' ചേർന്നുകൊണ്ട് പല കാവുകളുമുണ്ട്. ഉദാ.—പനങ്കുറുശ്ശിക്കാവ്, പനയന്നാർകാവ്. മററുള്ള സ്ഥലങ്ങളെപ്പററി വിവരമുള്ളവർ അറിയിച്ചുതന്നാൽ ഉപകാരമായിരിക്കും.

## VIII.

'ഭാനപതി, ഭിനപതി'-ഭാഗം 77.

ഭദ്രോൽപത്തിയിൽ ഇവരുടെ പേരുകൾ ദാരുമതിയെന്നും, ദാനവതിയെന്നുമാണ്. † ഇവരുടെ മക്കൾക്ക് ദാരുകനെന്നും, ദാന

* C. Gopalan Nair, History of Waynad, p.
† ഭാഗം 143.

അനുബന്ധം VIII—തുടർച്ച.

വനെന്നും അതുകൊണ്ട് പേരിട്ടതായും കാണുന്നു. * ബാണകയും, മഹിഷികയും മററൊന്നിലും കാണാത്തവരാണ്. ബാണൻ, മഹിഷൻ എന്നി അസുരപ്രമാണികളുടെ കഥയോർത്ത് പാട്ടിൻെറകർത്താവു സൃഷ്ടിച്ചതായിരിക്കാം. ദാരുകൻെറ വിശേഷണമായി 'ദാനപതിദാനവേന്തൻ' എന്ന് ദാരുകൻതോററത്തിലും കാണുന്നുണ്ട്. †

## IX.

### പതിനൊന്നു രുദ്രന്മാർ, അഷ്ടവസുക്കൾ—ഭാഗം 114.

പതിനൊന്നു രുദ്രന്മാർ:—അജൻ, ഏകപാദൻ, അഹിർബുദ്ധ്ന്യൻ, ത്വഷ്ടാ, രുദ്രൻ, ഹരൻ, ശംഭു, ത്ര്യംബകൻ, അപരാജിതൻ, ഈശ്വരൻ, ത്രിഭുവനൻ. ബ്രഹ്മാവിൻെറ നെററിയിൽനിന്നു ജനിച്ച രുദ്രൻ അദ്ദേഹത്തിൻെറ ആജ്ഞപ്രകാരം സ്ത്രീപുരുഷന്മാരായി പിരിഞ്ഞു് പതിനൊന്നുപേരായി പെരുകിയതായി വിഷ്ണുപുരാണത്തിൽ കാണുന്നു.

അഷ്ടവസുക്കൾ:—ധരൻ, ധ്രുവൻ, സോമൻ, ആപൻ, അനലൻ, അനിലൻ, പ്രത്യൂഷൻ, പ്രഭാസൻ എന്നിവരാണ്.

## X.

### കയ്യിലകംതുടി............(ഭാഗം 118.)

ഇതു രണ്ടും ഓട്ടംതുള്ളലിൽ പ്രയോഗിച്ച വൃത്തവുമായി സാമ്യം കാണുന്നുണ്ട്. ചമ്പുക്കളിലെ ഗദ്യവും ഇതേമാതിരിയിലാണ്. താളം മുറുകിയ നൃത്തത്തിന്നു് യോജിച്ചവിധത്തിലാണ് ഇതിൻെറ നിബന്ധനയും. ശങ്കരാചാര്യസ്വാമികളുടെ 'ഭജഗോവിന്ദ'രീതിയും ഇതു് അനുസ്മരിപ്പിക്കുന്നുണ്ട്. ഈ രീതിക്ക് ജനങ്ങളുടെ ഇടയിൽ ധാരാളം പ്രചാരമുള്ളതായി വിചാരിക്കേണ്ടിയിരിക്കുന്നു. അതോടുകൂടി അതിന്നു യോജിച്ചുകൊണ്ടുള്ള നൃത്തത്തിനും പ്രചുരപ്രചാരമുള്ളതായി കരുതണം. 'ലക്ഷണമെന്നവലക്ഷണ' (ഭാഗം 112) എന്ന ഭാഗവും വൃത്തബന്ധത്തോടുകൂടിയതാണ്.

---

* ഭാഗം 144.

† ഭാഗം 55.

‡ ശബ്ദതാരാവലി, 1754.

## XI.

ഭാഗം 125

വട്ടമെ...............ചെവ്വാററിലായോ ?=വൃത്താരാകത്തിലും അഴകിലുമുള്ളതായ ഒരു വാസസ്ഥലം നിനക്കു നിർമ്മിച്ചുകിട്ടിയോ ?

മാടം=മാളിക. ചെ(ാ)വ്വ്=ഭംഗി—മനോഹരത്വം. ആററം=ആധിക്യം.

പൊന്മാടകടവിലായോ ? മാടയെന്നാൽ ഒരുതരം പശു (കൊമ്പ് കീഴ്പോട്ടായതു്) വെന്നർത്ഥമുണ്ട്. മൃഗസമൃദ്ധിയെ സൂചിപ്പിക്കുന്നതായി കരുതണം. കാളിക്ക് അകമ്പടിയായിട്ട് ഇവയെല്ലാം വേണമെന്നുണ്ട്.

കടവിലായോ ?=സ്വാധീനത്തിലായോ? (നാടോടി) (ശ്രദ്ധി).

ഏകമ്പക്കളരിമുമ്പിനാൽ......................പോലും=കളരിക്കും ഭദ്രകാളിക്കുമുള്ള ബന്ധം സൂചിപ്പിക്കുന്നു.

ഏകമ്പം—ശരിയായിട്ടുള്ള രൂപമാണെന്നു തോന്നുന്നില്ല.

---

# പദവിശേഷസൂചി—Part I

# പദാർത്ഥവിശേഷസൂചി—II

ഭാഗം.

അ

അഗതിബ്രാഹ്മണി 29, 30

അച്ചു=പിശാചു് 39

അച്ചിരിയൻ=അസുരൻ 111

അച്ചുവടി=അച്ചുവടിവ് എന്നു് മുഴുവൻ രൂപം, വാർത്തുവെച്ചപോലെയുള്ള ഒരു സാധനം എന്നർത്ഥം. അഞ്ചു് + വടിവ്=സന്ധിയിൽ അച്ചുവടിവ് എന്നാകാറുണ്ടു്. അഞ്ചുന്ന=(ഭയപ്പെടുന്ന) ആകൃതി എന്നും അർത്ഥമാവാം 58

അടിപൂർവ്വൻ=ശരണം പ്രാപിച്ചും 111

അണിചിത്രകൂടം=മനോഹരമായി അലങ്കരിച്ച ഭവനം 78

അനല്=തീയ് 48

അന്ധകാരങ്ങൾ=കഥയില്ലായ്കകൾ 156

അമ്പരേ(വേ)താളം=കാട്ടിന്റെ പേര് 16, 19

അമ്പർ=ഈശ്വരന്മാർ. അമ്പർ, ഉമ്പർ (ദേവന്മാർ), ഇമ്പർ (മനുഷ്യർ) ഇങ്ങിനെ ക്രമത്തിൽ കീഴ്പോട്ടായിട്ടാണ് ഇവർ സ്ഥിതി ചെയ്യുന്നതെന്നാണ് ദ്രാവിഡ സിദ്ധാന്തം 76

അപരപക്ഷം=കറുത്തപക്ഷം 53

അപൂപം=അപ്പം 196

അഭിപ്രേതം=ഉദ്ദേശിച്ചതു് 75

അമൃതുചെയ്യുവാൻ=ആഹാരം കഴിക്കുവാൻ എന്നതിന്നുള്ള ഉപചാരവാക്കു് 46

അയ്മ്പൊന്നു്=അഞ്ചുലോഹങ്ങൾ 79

അരൻമണികഴൽനല്ലാളെ=ഹരന്റെ പെൺകിടാവെ 97

അരക്കൻ=ചുമതലക്കാരൻ. ഈ വാക്കിന്നു പല അർത്ഥങ്ങളും പിന്നീടുണ്ടായിട്ടുണ്ടു്. രാക്ഷസന്റെ തത്ഭവം—സമർത്ഥൻ, പിശുക്കൻ 12

ഭാഗം.

അരിംകിനാവ് = അരുമയായകിനാവ് (സ്വപ്നം) 37

അഷ്ടവസുക്കൾ=ആഹൻ, ധ്രുവൻ, സോമൻ, അധ്വരൻ, അനിലൻ, പ്രത്യൂഷൻ, അനലൻ, പ്രഭാ(ത)സൻ 36

അരന്തി=അരുളി എന്നായിരിക്കണമെന്നു തോന്നുന്നു. കടിച്ച എന്നും അർത്ഥമുണ്ടു് 46

അർബ്ബുദം=പത്തുകോടി 178

അല്ലൽകെടുതം=അല്ലലുണ്ടാക്കുന്ന 47

അശേഷം അളവെ=ഇവിടെ ആവൃത്തി ശക്തിയ്ക്കുവേണ്ടിയാണ് 80

അഴകതായ=അഴകുള്ളവളെ! അഴകുള്ളതായേ! (അമ്മെ!) 76

അഴന്തൊലി=ആചാരഭാഷ. തൊലികനംകുറഞ്ഞതു് എന്നർത്ഥമായിരിക്കണം 78

അഴയ്ക്കു=ശബ്ദമുണ്ടാക്കുക, അന്യോന്യം കളിയായിതല്ലുക 24

അഴയ്ക്കുന്നോൻ=പോരിന്നുവേണ്ടി അലയുന്നോൻ, കക്ഷണിക്കുന്നവൻ 15

അറൽമണൽ=കരിമണൽ 81

ആ

ആക്രോശരാക്ഷസന്മാർ = ഭയങ്കരശബ്ദം ഉണ്ടാക്കുന്ന രാക്ഷസന്മാർ 61

ആജ്ഞയെ പറിച്ചു=അധികാരം കയ്യാലാക്കി 86

ആദികറമകളെ=പാർവ്വതീപരമേശ്വരന്മാരെ ആദികറവനും കറത്തിയുമായി നാടോടിപ്പാട്ടുകളിൽ സങ്കല്പിക്കാറുണ്ടു് 46

ആദിത്യൻ=ഓരോ മാസവും ഓരോ ആദിത്യൻ. അങ്ങിനെ 12 36

ശ്ലോകം.

ഒലമുവർ=രാമപുരുഷന്മാരായ മൂന്നു പേര്—ഓലവിലങ്ങിട്ട് 26

ഒവ്വാ=ഒക്കുകയില്ലാ 23, 103

ഒളിപരന്നു=പ്രകാശംപരന്നു. അത്യന്തം നിബിഡമായി എന്നൎത്ഥം 63

ഒഴുക്കററിൽ=ഒഴുകി ഊറിവരുന്നേടമായ ചാല് 11

ഓ

ഓത്തു്=എല്ലാവരും ഒത്തൊരുമിച്ചു് ആലോചിക്കൽ 75

ക

കട്ടംതുടി=ഇരുതലയും പരന്നു് നടുകുടുങ്ങിയുള്ള ഒരുവാദ്യം. മരം കൊണ്ടു് ഇങ്ങിനെയൊരു സാധനമുണ്ടു് 41

കണ്ണായവേന്തൻ=ഇന്ദ്രൻ, മേലാസകലം കണ്ണുള്ളവൻ 47, 48

കണ്ണായിൽ=കണ്ണുവായിൽ 57

കണ്ടകാളി=കണ്ടൻ കാളം ഉള്ളവന്റെ മകൾ എന്നൎത്ഥം ചിലർ യോജിപ്പിക്കുന്നു (മദ്രാൽപത്തി) കാളിയുടെ രൂപഭേദമായിട്ടും സങ്കല്പിക്കാറുണ്ടു് 61

കണ്ടു=കഴിച്ചുകൂട്ടി എന്നൎത്ഥം. (പഴയ പ്രയോഗം) 53

കതിരാംപാച്ചില്=അധ്വരന്ന ഓട്ടന്നതിന്നാണ് ഈ വാക്ക് സാധാരണ ഉപയോഗിക്കാറുള്ളതു് 75

കൽവിലമാരം=കല്ലുകൊണ്ടുണ്ടാക്കിയ ഗുഹയുടെ മുഖം 52

കന്നക്കത്തി=തുരക്കുന്നകത്തി 81

കന്നിയാരേ—പഴയസംബോധന 52

കപാലം=തലയോട് 42

കപാലീശ്വരം=കപാലം(തലയോട്) കയ്യിലുള്ളതുകൊണ്ടു് കപാലി ശിവൻ 14

കമ്പി=കണ്ണാരണം. ......കമ്പി പാമ്പാക്കിയോനേ! ഉ. സന്ദേശം ശ്ലോകം 70

കരുമം=കൎമ്മം 15

കണ്ണായിൽ=കണ്ണുവായിൽ എന്നതിന്റെ ചുരുക്കം. കണ്ണുവായ=കണ്ണദ്വാരം 66

കല്പകവൃക്ഷം=പ്രകൃതത്തിൽ പാല—ഇഷ്ടങ്ങൾ സാധിപ്പിക്കുന്നതു് 10

കവിൾപ്പാട്ട്=ഒരു കവിളടക്കം 42

കളകണ്ഠം=കാളകണ്ഠം 69

കളിച്ചാത്തൻ=ചെറിയ ചാത്തൻ, കുട്ടിച്ചാത്തൻ. ഇവിടെ ‘കളി’ ശ്രേഷ്ഠവാചിയായിട്ടാണ് കാണുന്നതു്. ‘കളിയസുരൻ’ നോക്കുക. ‘ലീലാമനുഷ്യൻ’ എന്നു് മനുഷ്യനായവതരിച്ച ഈശ്വരന്മാരെപ്പററി പറയാറുണ്ടല്ലോ 10, 11

കഴുക്കററിൽ=കഴുകിയൂററിക്കളയുന്ന ചാലിൽ 95

കറകണ്ഠർ=നീലകണ്ഠൻ (ശിവൻ) 46

കാ

കാട്ടകറക്കുക=നടന്നതീക്കുക (ഉപചാരം) 20

കാത്യായനീദേവി 29

കാനലിൽ=കാട്ടിൽ 7

കാലിക=കാളിയുടെ മറെറാരുപേരു് 61

കാവ്=തോട്ടം അല്ലെങ്കിൽ തോപ്പ് 75

കാവേരി=തെക്കെ ഇന്ത്യയിലെ ഒരു പുണ്യനദി 35

കാളിനാടകം=ഈ പേരു് അടിയന്തിരത്തിന്നും കാളിക്കുള്ള മററ ഉപാസനകൾക്കും കലയുമായുള്ള ബന്ധത്തെ സൂചിപ്പിക്കുന്നു 76

കി

കീൎത്തിയാൎന്നതും=കീൎത്തിക്കാതെവരും 119

കു

കുടർ=കുടൽ—പഴയസന്ധിനിയമപ്രകാരം കുടർ ആയിരിക്കയാണ് 132

കുരവുക=ശബ്ദിക്കുക 132

കുരക്കർ=കുരങ്ങൻ 130

ഭാഗം.

ചാമുണ്ഡാ=ചണ്ഡൻ, മുണ്ഡൻ എന്നീ അസുരന്മാരെകൊന്നവളായ ദേവത് 174

ചി

ചിന്താമണി=എല്ലാ ഇഷ്ടങ്ങളും തരുന്ന ഒരു ദിവ്യരത്നം 199

ചിറ=തടവ് 33

ചു

ചുവപ്പ്=ചുവന്നപട്ട്. നിറത്തിൽ നിന്നു പേരുവന്നു 3 15

ചുരുളു=തിരുവാട ഞെറിഞ്ഞുവെച്ചതു് 47

ചൂ

ചൂതൻ=കാമൻ 130

ചെ

ചെഞ്ചരം=നല്ലശരം 47

ചെമ്പഴുക്ക=ചുമന്നനിറത്തിലുള്ള പഴുക്കടക്ക 10

ചെമ്പറമാടം=ചെമ്പുകൊണ്ടുണ്ടാക്കിയ അറ 67

ചെമ്പൊന്ന്=നല്ലപൊന്ന് 79

ചെറുപ്പേർ=ഓമനപ്പേർ 62

ചെറുകടി=എളിയരീതിയിൽ ജീവിക്കുന്നവർ. ദേവരാക്ഷസന്മാരെ അപേക്ഷിച്ച് മനുഷ്യർ ചെറുതാണെന്നൊരു സങ്കല്പമുണ്ടല്ലോ. 'ചെറുമനുഷ്യർ' എന്നു നാടോടിഭാഷയിൽ പറയാറുണ്ട് 25, 42

ചേ

ചേകവർ=യുദ്ധവീരന്മാർ 75

ചൊ

ചൊകര=ചോരഎന്നതിന്റെ ദേശ്യം 68

ജ

ജഗൽവിഷ്ണു=ജഗത്തിങ്കൽ എല്ലാ നിറഞ്ഞവൻ 52

ജി

ജിതശ്രമം=പ്രയാസംകൂടാതെ 142

ഭാഗം.

ജീ

ജീവിതം=ശമ്പളം 27, 106

ഞെ

ഞെഴുക്=കൈനാറി 48

ത

തടി=മരം, (വണ്ണമുള്ളത്) 35

താ

താണി=താന്നി എന്നൎത്ഥത്തിലാണ്—പഴയശ്രുതരൂപം 118

താനം=സ്ഥൽ. താനവം (മെലിവ് എന്നതിന്റെ സംഗ്രഹരൂപവുമാവാം) 102

താരം=ദാരങ്ങൾ എന്നതിന്റെ തത്ഭവം 93

താലപ്പൊലി=ഒരു അടിയന്തരം 119

താഴ=പൂക്കൈത 48

തി

തികതല=പ്രകാശമുള്ള, തിങ്കൾ (പ്രകാശം) (തമിഴ്) 48

തിരുകുടി=ആചാരഭാഷ. ഇതിൽ കുടിചേൎത്തിരിക്കുന്നതു് എല്ലാം കുട്ടിക്കുടിക്കുന്നതുകൊണ്ടായിരിക്കണം 78

തിരുടാട=തിരുവാടയാണ് തിരുടാടയായിട്ടുള്ളതു് 89

തിരുമാച്ച്=അഴുക്ക്. (മറുപിള്ള, മറിമായം) 40, 117

തിരുമണിമങ്ക=രത്നങ്ങളുടെ ഇടയിലുള്ള ഒരു സ്ത്രീ 107

തിറ=കപ്പം 14

ത്രി

ത്രിശൂലം=മൂന്നുമുനയുള്ള ശൂലം 141

തീ

തീട്ടവാൾ=മൂൎച്ചയുള്ള വാൾ. തീട്ടുക=മൂൎച്ചയുണ്ടാക്കുക 33

തൂ

തൂയ=പരിശുദ്ധമായ—നല്ലതായ 7

ഭാഗം.

ഭി

ഭിണ്ഡിപാലം=കവണ 148

ഭീ

ഭീഷണമുഖം=ഭയങ്കരമുഖം 195

ഭൂ

ഭൂതസംത്രാസനം=എല്ലാജീവികളേയും ഭയപ്പെടുത്തുന്നതു് 141

ഭൈ

ഭൈക്ഷ്യം=പിച്ച, ഭിക്ഷ 29, 108

ഭൈരവം=ഭയങ്കരം 166

മ

മഞ്ഞപ്പൂവരിയും=മഞ്ഞപ്പൂവും അരിയും 47

മഞ്ചന(ണ)=മഞ്ഞളും മറവും കൂട്ടിയ ഒരു കറിക്കൂട്ടു് 47

മണികുഴൽ നല്ലാളേ=ഭംഗിയുള്ള തലമുടിയുള്ള സ്ത്രീയെ! 76

മണിയരുദ്രൻ=ശ്രേഷ്ഠനായരുദ്രൻ 53

മണിപ്പിടാവു്=വലിയപാത്രം 40, 41

മണ്ടകം=മണ്ഡപം? 3

മന്തിരവാചാം=മന്ത്രപുരസ്സരം 127

മന്നാടിമാർ=ഇടച്ചിമാർ. തമിഴിൽ 'മൻറാടി' എന്നാണു് രൂപം 93

മരതകപട=പടയുടെ ഒരു വിഭാഗം 104

മലശാത്തിരം=മലയെ സംബന്ധിച്ച ചടങ്ങു്. കാളിയും കാടുമായുള്ള ബന്ധത്തെ സൂചിപ്പിക്കുന്നു 8

മലേന്മൽ=മലയിന്മേൽ 71

മഹൻ=മകൻ 19

മഹശ്യാറായി=വലിയ അറായി 42

മറവൻ=ക്രൂരൻ. മറം എന്നവാക്കിനു ക്രൂരത എന്നാണു് ഇപ്പോഴത്തെ അർത്ഥം. "'കട്ടംകൺമറവർ'—കലിത്തൊകൈ" 93

മറുകി=പേടിയായി, പരിഭ്രമിച്ചു 26, 30

മാ

മാങ്ങോട്ടുകാവു്—വള്ളുവനാട്ടുതാലൂക്കിൽ ചെർപ്പുളശ്ശേരിക്കടുത്തുള്ള ഒരു കാളിക്ഷേത്രം 9

മാന്നിടകം=മേനി, പൊങ്ങച്ചം? (മാനിഭം?, മാന്ദ്യം?) 14

മാന്ധാതൃശൈലക്ഷേത്രം=വള്ളുവനാട്ടുതാലൂക്കിൽ അങ്ങാടിപ്പുറത്തുള്ള തിരുമാന്ധാംകുന്നുക്ഷേത്രം 138

മാവണ്ടിക്കാരകിള്ളികുന്നത്തിരവീശിങ്ങൻ വേട്ടൻ=ഒരു പഴയദൈവം 47

മാർഗ്ഗശാലകൾ=വഴിയമ്പലങ്ങൾ 150

മി

മിതുനം=മിഥുനം എന്നതിന്റെ തത്ഭവം 92

മു

മുടി=കിരീടം 26

മുടിമുലഭണ്ഡാരം=കിരീടം മുതലായ വിലപിടിച്ച രാജചിഹ്നങ്ങൾ സൂക്ഷിക്കുന്ന പെട്ടി 109

മുടി (കിരീടം) കടകം (കയ്യാഭരണം) ക്ഷത്രിയന്മാർ=രാജാക്കന്മാർ 28

മുതലി=എല്ലാററിനും മുതലായിട്ടുള്ളവൻ—ആദികാരണം 15

"മാനംകൊണ്ടറിവാനരുതായരുമാ
മറയിൻ മുതലായതിനാലും"
(കണ്ണശ്ശരാമായണം)

മുത്തി=ഒരു പഴയദൈവം 47

മുൽഗരം=മുൾത്തടി 148

മുപ്പട്ടു്=മുതൽപ്പട്ടു് 125

മുറുകി=കുടിച്ചു. (ഉപചാരവാക്കു്) 29

മൂ

മൂലസംഛിന്നവൃക്ഷം=മുരടററ മരം 186

മൂവഞ്ചേരി=ഒരു പഴയദൈവം 47

മൂർത്തി=ശിവൻ 105

മേ

മേടമാളിക=മുകൾഭാഗമുള്ള മാളിക 85

മേഷം=ആടു് 185

യ

യമനിക്കൻ=ഒരു ഭൂതപ്രമാണി 107

# ശുദ്ധിപത്രം—Part II.

| ഭാഗം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|
| 2 | 21 | എഴുന്നള്ള | എഴുന്നെള്ള |
| 6 | 17 | പിരുവു | പിരിവു |
| 15 | 7 | ഭദ്ര ഭദ്രകാളി | ഭദ്രകാളി |
| 15 | കുറിപ്പ് | പോർക്കുവിളിക്കുന്നു | അലയുന്നു |
| 15 | ടി | ആദികാരണ | ആദികാരണം |
| 15 | ടി | എ........ള്ളവം | എ,.......ള്ളവൻ |
| 28 | 27 | കാത്ത്യായിനി | കാത്ത്യായനി |
| 29 | 15 | ടി | ടി |
| 31 | 12 | ഉന്നതി | ഉന്നതി[2] |
| 33 | 12 | നാന്നു | നാന്നു |
| 34 | 1 | വായ്പ്പോ... | വായ്യോ... |
| 43 | കുറിപ്പ് | ഋഷിമാർ | ദേവകൾ |
| 46 | ടി | 'ചന്ദ്രക്കല'യിലെ കല | ചന്ദ്രക്കല |
| 47 | കുറിപ്പ് 13 | മടഞ്ഞു | ഞെറിഞ്ഞു |
| 47 | ടി 24 | വേർ...ത്തുക | താന്തം |
| 54 | ടി | ഭദ്രോൽപത്തി | ഭദ്രോൽപത്തി, (ഭാ. 144) |
| 54 | കുറിപ്പ് 1 | പുററിലും | പുറവും |
| 61 | ടി | ടി | ടി (ഭാ. 166) |
| 69 | ടി 2 | കാളകണ്ഠം | കളകണ്ഠം—ദീർഘമായാൽ ചൊല്ലുമ്പോഴും യോജിക്കുന്നില്ല. |
| 74 | ടി | (ദിശ......ക്കം) | മനോഹരമായ—നീക്കം ചെയ്യേണ്ടതു് |
| 75 | 3 | മോകിലാം | പോകിലാം |
| 80 | കുറിപ്പ് | ആവത്തി | ആവൃത്തി |
| 92 | 26 | തന്മോരാൽ | തന്മോറാൽ |
| 107 | 4 | തിരുമാണിമങ്ക | തിരുമണിമങ്ക |
| 123 | കുറിപ്പ് 2 | 'ര'കാരത്തിന്റെ | രേഫത്തിന്റെ |
| 124 | 17 | ഈരേഴധാരേജഗത്തിനും | ഈരേഴജഗത്തിനും |
| 126 | 1 | വലംചെയ്തു...അമി... | വലംചെയ്തു, അസ്തമിക്കുന്നോരു അസ്തമനപർവ്വതം വലംചെയ്തു്. |
| 127 | 4 | വ്യാഴം, പാട്ട് | വ്യാഴം, നശ്ശണിപ്പാട്ട് |
| 128 | 1 | ഝപുട | ത്രിപുട |

